൧൯൦൮-നു ൧൦൮൩

പുസ്തകം ൧൦] മേടം [ലക്കം ൭

# മലങ്കര ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു".
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൦൧—൧൦൭൬

| സൂറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൧ | ചൊ |
| ൨ | ൧൫ | ൨ | ബു |
| ൩ | ൧൬ | ൩ | വ്യ |
| ൪ | ൧൭ | ൪ | വെ |
| ൫ | ൧൮ | ൫ | ശ |
| ൬ | ൧൯ | ൬ | ഞാ |
| ൭ | ൨൦ | ൭ | തി |
| ൮ | ൨൧ | ൮ | ചൊ |
| ൯ | (മെയി) ൨൨ | ൯ | ബു |
| ൧൦ | ൨൩ | ൧൦ | വ്യ |
| ൧൧ | ൨൪ | ൧൧ | വെ |
| ൧൨ | ൨൫ | ൧൨ | ശ |
| ൧൩ | ൨൬ | ൧൩ | ഞാ |
| ൧൪ | ൨൭ | ൧൪ | തി |
| (ഇയ്യാറ്) ൧൫ | ൨൮ | ൧൫ | ചൊ |
| ൧൬ | ൨൯ | (ഇടവം) ൧൬ | ബു |
| ൧൭ | ൩൦ | ൧൭ | വ്യ |
| ൧൮ | ൩൧ | ൧൮ | വെ |
| ൧൯ | ൧ | ൧൯ | ശ |
| ൨൦ | ൨ | ൨൦ | ഞാ |
| ൨൧ | ൩ | ൨൧ | തി |
| ൨൨ | ൪ | ൨൨ | ചൊ |
| ൨൩ | (ജൂൺ) ൫ | ൨൩ | ബു |
| ൨൪ | ൬ | ൨൪ | വ്യ |
| ൨൫ | ൭ | ൨൫ | വെ |
| ൨൬ | ൮ | ൨൬ | ശ |
| ൨൭ | ൯ | ൨൭ | ഞാ |
| ൨൮ | ൧൦ | ൨൮ | തി |
| ൨൯ | ൧൧ | ൨൯ | ചൊ |
| ൩൦ | ൧൨ | ൩൦ | ബു |
| ൩൧ | ൧൩ | ൩൧ | വ്യ |

### വിശേഷ ദിവസങ്ങൾ.

൬- നു— പുതുഞാ. ശേഷം ൪-ാം ഞാ. ലൂക്കൊ. ൯. ൫൧—൬൨.

൮ നു— മാർ യോഹന്നാൻ എവൻഗേലിസ്തായുടെ ഓർമ്മ.

൧൦. നു— സ്വർഗ്ഗാരോഹണപ്പെരുനാൾ. (മാറാനായ) മർക്കൊ. ൧൬. ൧൪—൨൦

൧൩. നു— പെന്തിക്കുസ്തിക്കുമുമ്പുള്ള ഞാ. യോഹ. ൬ ൩൭—൪൬

൧൫. നു— കതിനകളെക്കുറിച്ചുള്ള കന്യാസ്ത്രീങ്ങമ്മയുടെ ഓർമ്മ.

൨൦. നു— പെന്തിക്കുസ്തി ഞാ. യോഹ. ൧൫. ൨൦, ൧൬—൧൫.

൨൧. നു— ശ്രേഷ്ഠതപ്പെട്ടവനും തപസ്സികളിൽ വലിയവനുമായ മാർ അഹറോൻ ബാവായുടെ ഓർമ്മ.

൨൫. നു— പൊന്നിന്റെ വെള്ളിയാഴ്ച

൨൭. നു— പെന്തിക്കുസ്തിയുടെ ശേഷമുള്ള ൧-ാം ഞാ. യോഹ. ൬. ൨൬—൩൫

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൦]          ൧൯൦൧          നീസാൻ          [ലക്കം ൪

## മലങ്കര മഹാജനസഭ.

കഴിഞ്ഞലക്കങ്ങളിൽ പ്രസ്താവിച്ചിരുന്നപ്രകാരം മലങ്കര ഇടവകയുടെ പൊതുയോഗം ഈ മാസം ൧൨-ാം നു- ബുധനാഴ്ചയും വ്യാഴാഴ്ചയുമായി കോട്ടയത്തു സിമ്മനാരിയിൽവച്ചു ഭംഗിയായി നടന്നിരിക്കുന്നു. ബുധനാഴ്ച ഉച്ചക്കു മുമ്പു പള്ളിയോഗം സിമ്മനാരിപള്ളിയകത്തു നി- വ- ദി- ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അഗ്രാസനാധിപത്യത്തിൻ കീഴു കൂടി  വന്ദ്യ മേല്പട്ടക്കാർ എല്ലാവരും റമ്പാന്മാരും അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടി മെമ്പറന്മാരും കൂടാതെ പട്ടക്കാരും അയ്മേനികളുമായി ഏകദേശം ൧൭൦ പള്ളികളുടെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. ആദ്യമായി ഓരോ പള്ളിക്കാർ തങ്ങൾക്കുവേണ്ടി യോഗത്തിൽ ഹാജരായി അഭിപ്രായം പറവാൻ തിരഞ്ഞെടുത്തയച്ച പ്രതിനിധികൾ ഹാജരാക്കിയ യോഗസാധനങ്ങൾ സ്വീകരിച്ചു സംഘത്തിൽ പ്രസ്താവിച്ചു റിക്കാട്ടു ചെയ്തുകഴിഞ്ഞതിനോടുകൂടി ൧൨ മണി അടിച്ചതിനാൽ എല്ലാവരുംകൂടി ഉച്ചനമസ്കാരം കഴിച്ചശേഷം ൨- മണിക്കു വീണ്ടുംയോഗം കൂടി. യോഗംകൂടിയതിൻെറ ഉദ്ദേശങ്ങളെ വിവരിച്ചു പ്രസിഡെണ്ടു മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടു ഒരു ചെറിയപ്രസംഗം പറകയും യോഗത്തെ വിളിച്ചുകൂട്ടിയ കല്പന വായിക്കയുംചെയ്തു. ഈ യോഗത്തിൻെറ പ്രധാന ഉദ്ദേശം സിമ്മനാരി ട്രസ്റ്റികളിൽ ഒരുവനായിരുന്ന കഴിഞ്ഞുപോയ സി. ജോൺ അവർകൾക്കു പകരം ഒരു ട്രസ്റ്റിയെ തിരഞ്ഞെടുക്കണമെന്നുള്ളതായിരുന്നു.

മിസ്റ്റർ ജോൺ അവർകൾ തൻെറ സ്ഥാനവും ചുമതലയും ഏററവും ത്രാണിയോടും വിശ്വസ്തതയോടുംകൂടി വഹിച്ചു. ഇപ്പോൾ നിർഭാഗ്യവശാൽ മരിച്ചുപോയിരിക്കുന്നതിൽ സമുദായത്തിനു നേരിട്ട നഷ്ടവും അപരിമിതമായ വ്യസനവും സൂചിപ്പിച്ചു ഒരു അംശം ചുരുക്കത്തിൽ പ്രസംഗിച്ചശേഷം താഴെപറയുന്ന നിശ്ചയങ്ങളെ യോഗം ഐകകണ്ഠ്യേന സ്വീകരിച്ചു സ്ഥിരപ്പെടുത്തി.

൧. കഴിഞ്ഞുപോയ ട്രസ്റ്റി കോര ഉലഹന്നാൻ അവർകൾക്കു പകരം നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലോടും കൂട്ടട്രസ്റ്റിയായ കോനാട്ടുമല്പാൻ മാത്തൻകത്തനാർ അവർകളോടുംകൂടി ട്രസ്റ്റിസ്ഥാനവും ജോലിയും വഹിക്കുവാൻ കോട്ടയം താലൂക്കിൽ ആയമനം പ്രവൃത്തിയിൽ മള്ളാത്തുരുത്തു കരയിൽ കന്നമ്പുറത്തു ഉലഹന്നാൻ കുഞ്ഞൻ അവർകളെ തിരഞ്ഞെടുത്തു സ്ഥിരപ്പെടുത്തിയിരിക്കുന്നു.

൨. അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിയിൽ ഇപ്പോൾ ഉള്ള മെമ്പറന്മാരെ തിരഞ്ഞെടുത്തിട്ടു വളരെ കാലമായിരിക്കുന്നതിനാൽ അവർ ഈ മാസം ൩൦ നു- മുതൽ ഒന്നടങ്കം ഒഴിഞ്ഞതായി വിചാരിക്കണമെന്നും പകരം താഴെ പറയുന്ന ആളുകൾ ൩൦-ാം നു- മുതൽ ൩- വഷത്തേക്കു കമ്മട്ടി മെമ്പറന്മാരായിരിക്കണമെന്നും നിശ്ചയിച്ചു. അവരുടെ പേരുകൾ-

പട്ടക്കാർ.

| | | | |
|---|---|---|---|
| ൧. | ദി. ശ്രീ. | നീലംപേരൂർ മാളിത്ര ഏലിയാസു കത്തനാർ | അവർകൾ. |
| ൨. | ,, ,, | ചെങ്ങന്നൂർ പൂവത്തൂർ യാക്കോബു കത്തനാർ | ,, |
| ൩. | ,, ,, | കോട്ടയം വേങ്കടത്തു അലക്സന്ത്രയോസു ,, | ,, |
| ൪. | | മലങ്കര മല്പാൻ വട്ടശെരിൽ ഗീവറുഗീസു ,, | ,, |
| ൫. | ,, ,, | ,, കോനാട്ടു മാത്തൻ കത്തനാർ | ,, |
| ൬. | ,, ,, | മുളക്കുളം മുറന്തുക്കിൽ മാത്തുകത്തനാർ | ,, |
| ൭. | ,, ,, | നിരണം പനക്കാമററത്തു അബ്രഹാംകത്തനാർ | ,, |
| ൮. | ,, ,, | തിരുവല്ല കോടിയാട്ടു കുഞ്ഞൻകത്തനാർ | ,, |

അത്മേനികൾ.

൧. രാ. രാ. കുന്നംകുളം പനക്കൽ പാത്തപ്പൻ അവർകൾ
൨. ,, ,, കണ്ടനാട്ടു തുകലൻ കുഞ്ഞവറാ ,,
൩. ,, ,, മുളന്തുരുത്തിൽ ചാലിൽ കൊച്ചുകോര ,,
൪. ,, ,, പാമ്പാക്കുടെ കോനാട്ടു ഇട്ടൻപിള്ള ,,
൫. ,, ,, തൃപ്പൂണിത്തുറ നെടിയാത്തു പത്രോസ ,,
൬. ,, ,, പറവൂർ കിഴക്കുംതലക്കൽ പൌലോസ വക്കീൽ ,,
൭. ,, ,, കോട്ടയം പുളിക്കപറമ്പിൽ പുന്നൻ ,, ,,
൮. ,, ,, കുറിഞ്ഞാററിൽ മാത്തു ,, ,,
൯. ,, ,, കുന്നംപുറത്തു കുര്യൻ ,,
൧൦ ,, ,, വെളിയനാട്ടു വാഴയിൽ തോമാ ,,
൧൧ ,, ,, തിരുവല്ല കണ്ടത്തിൽ ഇട്ടൂപ്പൻ വക്കീൽ ,,
൧൨ ,, ,, നിരണം ഇലഞ്ഞിക്കൽ ജോൺ വക്കീൽ ,,
൧൩ ,, ,, മേപ്രാ പൂതിയോട്ടുവക്കീ (ഡിസ്ത്രിക്ട രജിസ്ത്രാർ) ,,
൧൪ ,, ,, ചാത്തന്നൂർ കിഴക്കേവീട്ടിൽ ഗീവറുഗീസ ,,

സിക്രട്ടറിമാർ.

൧൫ ,, ,, കോട്ടയം ഇടവഴിക്കൽ പീലിപ്പോസ ,,
൧൬ ,, ,, ,, കാപ്പിക്കൽ ഇട്ടൂപ്പൻ ,,

൩. ഈ പുതിയ മെമ്പറന്മാരുടെ കാലാവധി ൩. വർഷമെന്നു ക്ലിപ്തപ്പെടുത്തിയിരിക്കുന്നു. എങ്കിലും അതിനുള്ളിൽ ഒഴിവു വരുന്നതായാൽ പകരം ആളെ വെക്കുവാൻ ശേഷം മെമ്പറന്മാക്കു അധികാരമുണ്ടായിരിക്കും.

൪. ട്രസ്റ്റി വസ്തുക്കളുടെ വരവു ചിലവു കണക്കുകൾ അസോസിയേഷന്റെ മാനേജിങ്ങ് കമ്മട്ടിയോ അവർ തിരഞ്ഞെടുക്കുന്ന മെമ്പറന്മാരോ പരിശോധിച്ചു കമ്മട്ടി അംഗീകരിക്കുന്നതായാൽ സ്ഥിരമായിരിക്കുന്നതാകുന്നു. ഈ നിശ്ചയങ്ങൾ ചെയ്തശേഷം പുതിയ ട്രസ്റ്റികൾക്കു കൊടുക്കുവാനുള്ള അധികാരപത്രം വായിച്ചു അതിൽ പള്ളി പ്രതിനിധികൾ എല്ലാം ഒപ്പു വച്ചു. ഇത്രയും നടന്നപ്പോൾ പൊതുയോഗം വിളിച്ചുകൂട്ടിയ പ്രധാന ഉദ്ദേശങ്ങൾ കഴിഞ്ഞതിനാൽ പ്രസിഡണ്ടു അവർകൾ യോഗത്തിനു നന്ദിപറഞ്ഞു സംഘത്തിൽനിന്നുപോയി.

അനന്തരം നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അഗ്രാസനാധിപത്യത്തിൻ കീഴ വീണ്ടും യോഗം നടത്തി. താഴെ പറയുന്ന നിശ്ചയങ്ങളെ ചെയ്തു

൧. അന്യമതക്കാരുടെ ആക്രമങ്ങളും അന്തഃഛിദ്രങ്ങളും നിമിത്തം നാമാവശേഷമായി തീന്നിരുന്ന മലങ്കര സുറിയാനിസഭയെ അത്യന്തം ഐശ്വര്യസൂചകമായ ഏതൽകാലാവസ്ഥയിൽ വരുത്തുവാൻ തന്റെ ൧൬-ാം വയസ്സുമുതൽ ഈ എഴുപതാം വയസ്സുവരെ അനന്യസാധാരണമായ പ്രയത്നം ചെയ്തിട്ടുള്ളതു നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെക്കുറിച്ചു സമുദായത്തിനു പൊതുവെയുള്ള കൃതജ്ഞതയെ യഥായോഗ്യം പ്രദർശിപ്പിക്കേണ്ടതിനു ഈ സഭക്കു ഇനിയും ഏറിയൊരു ഗുണങ്ങൾ വരുത്തുവാനായിക്കൊണ്ടു ഈ തിരുമേനിക്കു ആരോഗ്യത്തോടു കൂടിയ ദീർഘായുസ്സും ബുദ്ധിശക്തിയും കൊടുപ്പാൻ സർവശക്തനോടു നമ്മുടെ സമുദായം ഏകയോഗമായി പ്രാർത്ഥിപ്പാനും സന്ദർഭമുണ്ടാകേണ്ടതിനുവേണ്ടി തിരുമേനി കശ്ശീശാസ്ഥാനത്തിൽ പ്രവേശിച്ചതുമുതൽ അമ്പതുകൊല്ലം തികയുന്ന അടുത്ത ആണ്ടിൽ മലങ്കര ഇടവക ഒട്ടുക്കു ചേന്നു ഒരു ജൂബിലി ആഘോഷം നടത്തപ്പെടണം.

൨. അമ്പതാം വർഷം ആരംഭിക്കുന്ന ൧൧൦൧. ആബ് (ചിങ്ങം) ൬-ാം നു- മലങ്കര ഇടവകയിൽ ഉള്ള എല്ലാ പള്ളികളിലും, തിരുമേനിക്കുവേണ്ടി കുർബാനയും പ്രത്യേകശുശ്രൂഷയും നടത്തണം.

൩. ജൂബിലി ആഘോഷങ്ങൾ തിരുമനസ്സിലെ കാരണവന്റെ ഓർമ്മദിവസമാകുന്ന വരുന്ന വൃശ്ചികം ൧൨-ാം നു- കോട്ടയത്തുവച്ചു എല്ലാപള്ളിക്കാരും കൂടി നടത്തണം.

൪. അന്നത്തെ ദിവസം പ്രത്യേകദൈവശുശ്രൂഷകളും കുർബാനയും നഗരപ്രദക്ഷിണവും അഗതികൾക്കു ധർമ്മവും ഉണ്ടാകേണ്ടതു കൂടാതെ മലങ്കര ഇടവകയിൽ ഉൾപ്പെട്ട എല്ലാകുടുംബങ്ങളും ഒപ്പിട്ട ഒരു മംഗളപത്രം തിരുമനസ്സിലേക്കു സമർപ്പിക്കുന്ന.

൭. വിശേഷാൽ തിരുമേനിയുടെ നാമം എന്നും നിലനില്ക്കുവാൻ തക്കവണ്ണം ഒരു "മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ സ്മാരക" ഉണ്ടാക്കപ്പെടണം.

൮. ഈ വകക്കു മലങ്കര ഇടവകയിൽ ഉള്ള എല്ലാ സുറിയാനിക്കാരിൽ നിന്നും വീട്ടു ൧-ക്കു ചുരുങ്ങിയാൽ ൪- ചക്രത്തിൽ കുറയാതെയും ൩൰- രൂപായിൽ അധികരിക്കാതെയും യഥായോഗ്യം ഒരു ദ്രവ്യശേഖരം പള്ളികളിലെ പട്ടക്കാരും കൈക്കാരന്മാരും മുതലപ്പേർ ഉണ്ടാക്കി അതിലേക്കായി താഴെ നിശ്ചയിക്കുന്ന കമ്മട്ടിയെ ഏല്പിക്കണം.

൯. പിരിയുന്ന പണത്തിന്റെ സംഖ്യക്കു തക്കവണ്ണം സ്മാരകം ഇന്നതെന്നു വൃശ്ചികം ൧൫-നു- കൂടുന്ന പൊതുയോഗത്തിൽ വെച്ചു തീർച്ചപ്പെടുത്തണം.

൰. ജൂബിലി സംബന്ധമായ പണപ്പിരിവിനും കണക്കന്വേഷണത്തിനും ഏഴു മെത്രാസന ഇടവകകളിൽ നിന്നുമായി താഴെപറയുന്ന ആളുകൾ ഒരു കമ്മട്ടിയായിരിക്കയും ഇവർ തങ്ങളുടെ നടപടിക്കും ജൂബിലി പണം പിരിവു ആഘോഷങ്ങൾ മുതലായവക്കും വേണ്ട ശട്ടങ്ങളെ ഉണ്ടാക്കി നടത്തിക്കയും ചെയ്യണം. പേരുകൾ.

അദ്ധ്യക്ഷൻ.

നി. വ. ദി. ശ്രീ. അങ്കമാലി കോട്ടയം ഇടവകകളുടെ മാർ അത്താനാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു.

ഉപാദ്ധ്യക്ഷന്മാർ.

നി. വ. ദി. ശ്രീ. കണ്ടനാട്ടു ഇടവകയുടെ മാർ ഈവാനിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു.

നി. വ. ദി. ശ്രീ. നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു.

സാമാജികന്മാർ.

കോട്ടയം ഇടവകയിൽ നിന്നു.

ദി. ശ്രീ. കോട്ടയം. വേങ്കടത്തു അലക്കസന്ത്രയോസ്സ കത്തനാർ അവർകൾ
,, ,, നീലംപേരൂർ. മാലിത്ര ഏലിയാസ കത്തനാർ ,,
രാ. രാ. കോട്ടയം ഉപ്പൂട്ടിൽ ഇട്ടി. ,,
,, ,, ഇടവഴിക്കൽ പീലിപ്പോസ ,,
,, ,, കുന്നമ്പുറത്തു ചെറിയാൻ ,,
,, ,, കുമരകം ഓല്യതറ കൊച്ചുകുഞ്ഞു ,,
,, ,, പുതുപ്പള്ളി കരോട്ടു കുഞ്ഞുവർക്കി ,,
,, ,, വെളിയനാട്ടു വാഴയിൽ തോമ്മാ ,,

നിരണം ഇടവകയിൽ നിന്നു

നിരണം ദി. ശ്രീ. മട്ടക്കൽ അലക്കസന്ത്രയോസ്സ കത്തനാർ അവർകൾ
രാ. രാ. ഏലന്തിക്കൽ ജോൺ വക്കീൽ ,,
,, ,, കല്ലൂപ്പാറ അടങ്ങപ്പുറത്തു കൊച്ചുപണിക്കർ ,,
,, ,, കുറ്റൂർ കണ്ടത്തിൽ വറുഗീസു മാപ്പിള ,,

അങ്കമാലി ഇടവകയിൽ നിന്നു

ദി. ശ്രീ. അങ്കമാലി ചക്കരക്കത്തൂട്ടു കൊച്ചുവർക്കി കത്തനാർ ,,
രാ. രാ. പറവൂർ പുത്തൻവീട്ടിൽ ഇട്ടിയച്ചൻ ,,
,, ,, വെളിപ്പറമ്പിൽ ഇട്ടൂപ്പ ,,
,, ,, കോതമംഗലം വേലാട്ടു ഔസെപ്പ ,,

കൊച്ചി ഇടവകയിൽനിന്നു

ദി. ശ്രീ. കളരിക്കൽ സ്കറിയാ കത്തനാർ അവർകൾ
രാ. രാ. കുന്നംകുളം പനക്കൽ പാത്തപ്പൻ ,,
,, ,, മുളന്തുരുത്തിൽ ചാലിൽ കൊച്ചുകോര ,,
,, ,, അയ്യമ്പള്ളി എം. എ. ചാക്കോ മജിസ്ത്രേട്ട ,,

കണ്ടനാട ഇടവകയിൽനിന്നു.

ദി. ശ്രീ. കണ്ടനാട്ടു തുകലൻ അബ്രഹാം കത്തനാർ അവർകൾ
രാ. രാ. പാമ്പാക്കുട കോനാട്ട ഇട്ടൻപിള്ള ,,
,, ,, തട്ടാമ്പാറ അവരാ ,,
,, ,, മഴലശേരി എടയത്തു അയിപ്പു മാണി ,,

തുമ്പമൺ ഇടവയിൽ നിന്നു.

ബി. ശ്രീ തുമ്പമൺ പുത്തൻപീടിയിൽ യാക്കോബ കത്തനാർ „
രാ. രാ. ഓമല്ലൂർ വടക്കേടത്തു ഗീവറുഗീസ് „
„ „ റാന്നി കല്ലൻപറമ്പിൽ ചാക്കൊ „
„ „ കൈപ്പട്ടൂർ തേരകത്തു കൊച്ചുകോശി „

കൊല്ലം ഇടവകയിൽനിന്നും

ബി. ശ്രീ. ചെങ്ങന്നൂർ പൂവത്തൂർ യാക്കോബ കത്തനാർ അവർകൾ
രാ. രാ. കല്ലട ഇത്തിമല ഇടിച്ചാണ്ടിമുതലാളി „
„ „ കല്ലുശേരി താമരപ്പള്ളേൽ കൊച്ചുതൊമ്മൻ „
„ „ കുന്നുകോട നെല്ലിമൂട്ടിൽ ഇടിച്ചാണ്ടി മുതലാളി „

൧൨-ാം നു- വ്യാഴാഴ്ച-

അസോസിയേഷ്യൻ മാനേജിങ്ങ് കമ്മറ്റിയുടെ യോഗം സിമ്മനാരി കമ്മറ്റി മുറിയിൽ കൂടി. ഇതിൽ പല സംഗതികൾ ആലോചിച്ച കൂട്ടത്തിൽ മാരാമൺ, കോട്ടാരക്കര ഈ രണ്ടുപള്ളികൾക്കു ഉടനെ സിവിൽ വ്യവഹാരം ചെയ്യണമെന്ന നിശ്ചയിക്കയും അതിലേക്കു വേണ്ടപണം ശേഖരിച്ചു വ്യവഹാരം നടത്തുവാൻ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകളെ ചുമതലപ്പെടുത്തുകയും ചെയ്തു. തിരുവനന്തപുരം പള്ളി സമുദായത്തിൽ പൊതുവായിട്ടുള്ളതാകയാൽ അവിടത്തെ പട്ടക്കാരന്റെ ശമ്പളചിലവിലേക്കു അവിടെനിന്നുണ്ടാകുന്ന പിരിവുകളോടു കൂടി സിമ്മനാരിവകയായി തിരുവനന്തപുരത്തുള്ള വസ്തുക്കളുടെ ആദായങ്ങളെ കൂടെ ചേർത്തു ഉപയോഗിക്കുവാൻ അനുവദിച്ചു. സിമ്മനാരിവക വരവുചിലവു കണക്കുകൾ എഴുതി തീർത്തു ഹാജരാക്കിയതു പരിശോധിപ്പാൻ കണക്കു കേൾവിക്കാരെ നിയമിച്ചു.

---

## കൊച്ചി തിരുവിതാംകൂറിൽ ചർച്ച്മിഷ്യൻ സമൂഹത്തിന്റെ വേല

ഒരം തലവാചകത്തോടുകൂടെ മെയിമാസത്തെ മലയാളമിത്രത്തിൽ രണ്ടരപെയിജടങ്ങിയ ഒരു പ്രസംഗം കാണുന്നുണ്ടു. വായിച്ചുനോക്കിയതിൽ ചർച്ച്മിഷ്യൻസമൂഹം ഇംഗ്ലണ്ടിൽ പൊലും ജനിക്കുന്നതിനു അനേകശതാബ്ദങ്ങൾക്കു മുമ്പുള്ള കഥകളാണ പറഞ്ഞിരിക്കുന്നതു. തലവാചകവും പ്രസംഗവും തമ്മിൽ ഒരു സംബന്ധവും കാണുന്നില്ല. മിത്രത്തിൽ സഹജമായി കണ്ടുവരുന്ന ലക്കില്ലായ്ക എന്നല്ലാതെ ഒന്നും പറവാനില്ല.

ഈ പ്രസംഗത്തിന്റെ ചുരുക്കം എന്തെന്നുവച്ചാൽ—ഉദിയമ്പേരൂർ സൂന്നഹദോസിനുമുമ്പു മലങ്കരസഭ നെസ്തോറിയ വിശ്വാസത്തിലും നെസ്തോർപാത്രിയർക്കീസിന്റെ കീഴുമായിരുന്നു എന്നും യാക്കോബായ അല്ലായിരുന്നു എന്നുമാകുന്നു.

ഉദിയമ്പേരൂർ സൂന്നഹദോസിന്റെ കാലത്തു മലങ്കരസഭ യാക്കോബായ അല്ലായിരുന്നു എന്നിരിക്കട്ടെ. ഒരുവേള അന്നു ഇവിടത്തെ വിശ്വാസം അറിയോസിന്റെതാണെന്നു വിചാരിച്ചുകൊള്ളട്ടെ. മലങ്കരസഭ സ്വാതന്ത്ര്യസഭയായിരുന്നു എന്നുള്ള കഴിഞ്ഞ ലക്കത്തിലെ മത്രവാദത്തെ ഈ യുക്തി ഖണ്ഡിക്കയത്രെ ചെയ്യുന്നതു. വിത്സൻബിഷോപ്പിനെയും, മിഷ്യനറിമാരേയും പിൻതാങ്ങുവാൻ ചെയ്യ പുറപ്പാടു പൊളിഞ്ഞുപോകുന്നു. ഉദിയമ്പേരൂർ സൂന്നഹദോസിന്റെ കാലത്തു ഇവിടത്തെ വിശ്വാസവും മേലദ്ധ്യക്ഷതയും റോമായുമല്ല ആംഗ്ലിയായുമല്ല നവീകരണ സ്വാതന്ത്ര്യവുമല്ല അതു ഒരു പരദേശപാത്രിയർക്കീസിനു കീഴും ആ പാത്രിയർക്കീസിന്റെ വിശ്വാസത്തിലും ആയിരുന്നു എന്നു സമ്മതിക്കുന്നു. അപ്പോൾ സ്വാതന്ത്ര്യസഭ എവിടെ? ഇപ്പോഴത്തെ നവീകരണസഭയുടെ അടിസ്ഥാനം എവിടെ- മലങ്കര സ്വാതന്ത്ര്യമുള്ളതും തനതു കാനോനായും പള്ളിക്രമവും ഉണ്ടാക്കുവാൻ അധികാരമുള്ളതുമാണെന്ന വിത്സൻ നിശ്ചയിച്ചതു ഏതുകാലത്തെ ചരിത്രം കണ്ടാണ- അതിനു ചരിത്രം കാണിച്ചുതരാത്തപക്ഷം വിത്സന്റെ വിശ്വാസം മലങ്കരസഭ തനിക്കൊ മിഷ്യനറിമാൎക്കൊ സ്ത്രീധനം കിട്ടിയതായിരുന്നു എന്നായിരിക്കണം. അല്ലെങ്കിൽ പള്ളികണക്കുകൾ കണ്ടവനെ കേൾപ്പിക്കണമെന്നും കണ്ടവന്റെ സമ്മതം കൂടാതെ പട്ടം കൊടുക്കരുതെന്നും മറ്റും അദ്ദേഹം ഉപദേശിക്കയില്ലായിരുന്നു.

പുസ്തകങ്ങൾ എല്ലാം മെനെസീസ ദഹിപ്പിച്ചുകളഞ്ഞതുകൊണ്ടു പഴയ ചരിത്രം അറിവാൻ പാടില്ലെന്നുപറഞ്ഞു മിത്രം വ്യസനിക്കയും ചരിത്രം ഊഹിച്ചു എടുക്കയും ചെയ്തിരിക്കുന്നു. ദഹിച്ചുപോയ ചരിത്രംപോകട്ടെ. ദഹിക്കാത്തതു നോക്കാം. ൧൬-ാം ശതാബ്ദത്തിന്റെ മദ്ധ്യംമുതൽ കൊല്ലം ൧൦൭൦-ാമാണ്ടുവരെ ഇവിടത്തെ സഭ നെസ്തോറിയനോ അറിയോസോ യാക്കോബായയോ അംഗ്ലിയയോ നവീകരണമോ? മാർത്തോമ്മാ മെത്രാന്മാർ ഏതുവിശ്വാസത്തിൽ ചേർന്നവർ? പുന്നത്ര ദീവന്നാസ്യോസ ചേപ്പാട്ടു ദീവന്നാസ്യോസ മാത്യൂസ അത്താനാസ്യോസ ഇവർ ഏതുവിശ്വാസത്തിൽ ചേർന്നവർ? പള്ളിക്രമം മാറണമെന്നും മറ്റും വിത്സൻ ബിഷോപ്പു പ്രസംഗിച്ചതു ഏതുവിശ്വാസത്തിലും അധികാരത്തിലും ഇരുന്നവരോടു?

മിത്രം എഴുതിയിരിക്കുന്ന ഊഹചരിത്രവും മേൽ ചേർത്ത ചോദ്യങ്ങൾക്കു ഊഹത്താൽ അല്ല, നേരെ കാണാവുന്ന ചരിത്രങ്ങളിൽ നിന്നു എടുക്കാവുന്ന ഉത്തരങ്ങളും ആലോചിച്ചാൽ മലങ്കര സഭ സ്വാതന്ത്ര്യസഭയല്ലെന്നും അതിൽ മാറ്റങ്ങൾ വരുത്തണമെന്നും അതിന്റെ കണക്കുകൾ അന്യനെ കേൾപ്പിക്കണമെന്നും അന്യന്റെ സമ്മതംകൂടാതെ പട്ടംകൊടുക്കരുതെന്നും വിത്സൻ പ്രസംഗിച്ചതു അധികപ്രസംഗമായിരുന്നു എന്നും പ്രത്യക്ഷത്തിൽ കാണാവുന്നതാണ.

“റോമായക്കാരേയും യാക്കോബായക്കാരേയും പോലെ ഈ സഭയുടെ സ്വാതന്ത്ര്യത്തെ ഇല്ലായ്മചെയ്യാനുള്ള ആഗ്രഹം മിഷ്യനറിമാർക്കു ഇല്ലായിരുന്നു” എന്നു കഴിഞ്ഞ പ്രാവശ്യം മിത്രം പറഞ്ഞതായി ഓർക്കുന്നു. പള്ളി കണക്കുകൾ റസിഡെണ്ടു സായ്പിനേയോ സായ്പു നിശ്ചയിക്കുന്ന മിഷ്യനറിമാരേയോ കേൾപ്പിക്കണമെന്നും അവരുടെ സമ്മതംകൂടാതെ ആർക്കും പട്ടംകൊടുക്കരുതെന്നും വിത്സൻപറഞ്ഞുകൊടുത്ത ആലോചന ഈസഭയുടെ സ്വാതന്ത്ര്യത്തെ വർദ്ധിപ്പിക്കുന്നതിനു ബെലാത്തിയിൽ നിന്നു കൊണ്ടുവന്ന കൈകണ്ട സൂത്രമായിരിക്കുമൊ എനിക്കു മനസ്സിലാകുന്നില്ല.

ഇനി മിത്രത്തിന്റെ വേറൊരു പിശകുകൂടെ കാണിക്കാം. ഇവിടത്തെ വിശ്വാസം നെസ്തോറിയ ആയിരുന്നു എന്നു കോട്ടയത്തു വലിയപള്ളിയിലും മൈലാപ്പൂർപള്ളിയിലും ഉള്ള കരിങ്കൽ കുരിശുകളിലെ എഴുത്തുകൾകൊണ്ടു തെളിയുന്നു എന്നു പറഞ്ഞുംകൊണ്ടു രണ്ടിന്റേയും തർജ്ജിമ ചേർത്തിരിക്കുന്നു. ഇതിൽ പലപിശകുകൾ ഉണ്ട. ഒന്നാമതു രണ്ടുസ്ഥലത്തേയും കുരിശുകളിലെ വാചകം രണ്ടാണെന്നാണ മിത്രംവാദിക്കുന്നതു. എന്നാൽ രണ്ടുംപരിശോധിച്ച ഒരുഗ്രന്ഥകർത്താവു എഴുത്തു ഒന്നാണെന്നുപറയുന്നു. (ഇണ്ടൻ അന്റിക്വെറി എന്ന പുസ്തകം ൩ വാല്യം ൩൧൩) രണ്ടാമതു മിത്രം രണ്ടും രണ്ടാണെന്നു സങ്കല്പിച്ചുംകൊണ്ടു രണ്ടിനും പ്രത്യേക തർജ്ജിമകൾ കൊടുത്തിരിക്കുന്നു. എന്നാൽ വിദ്വാന്മാർ ഒന്നിനെതന്നെ പലവിധത്തിൽ തർജ്ജമ ചെയ്തിരിക്കുന്നു. ൧൮൭൦-ാമാണ്ടിടക്കു ഇവ വായിച്ച ഒരു വിദ്വാൻ അവയെ ഹീയറൊഗ്ലാഫിക്ക എന്ന എഴുത്തുകൾ ആണെന്നു സങ്കല്പിച്ചു മാർത്തോമ്മാ ശ്ലീഹായുടെ വരവിനെ രേഖപ്പെടുത്തിയിരിക്കുന്നതായി ഈ എഴുത്തുകളെ തർജ്ജമ ചെയ്തിരിക്കുന്നു. (ക്രിസ്ത്യാനിറ്റി ഇൻ ചൈനാ, ടർക്കി, ടിബററ എന്ന പുസ്തകം വാല്യം ൧. പു. ൨൭) ഡാക്തർ ബർനൽ എന്ന ആളിന്റെ തർജ്ജമ വേറൊന്നു. ഡോക്തർ മാർട്ടിൻ ഹോഗ എന്ന അവന്റെ തർജ്ജിമ മറ്റൊന്നു. ഡോക്തർ വെസ്റ്റ എന്നൊരു വിദ്വാന്റെ വ്യാഖ്യാനം ഇതുകളെ മറ്റൊരുവിധത്തിൽ. (ഇണ്ടൻ അന്റിക്വെറി മേല്പറഞ്ഞപുറം വായിക്ക) ഇവയിൽ ഏതാണ ശരിയായ തർജ്ജമ എന്നു മിത്രം ആദ്യം സ്ഥാപിച്ചേച്ചു അതിൽനിന്നു അനുമാനം തീർച്ചപ്പെടുത്തട്ടെ. വലിയപള്ളിയിലെ ചെറിയ കുരിശിന്മേൽ പാതി സുറിയാനിയും പാതി പെൽവിഭാഷയുമായി ഉള്ള എഴുത്തിന്റെ തർജ്ജമയെന്നു പറഞ്ഞു മിത്രം പറഞ്ഞിരിക്കുന്ന തർജ്ജമ മേല്പറഞ്ഞ വിദ്വാന്മാരാൽ ആരും പറഞ്ഞിട്ടുള്ളതായി കാണുന്നില്ല. എന്നുമാത്രമല്ല വലിയപള്ളിയിലെ ചെറിയ കുരിശിന്മേൽ സുറിയാനി എഴുത്തിലെ ഒരക്ഷരംപോലുമില്ല. മിത്രആപ്പീസിൽനിന്നു നോക്കിയാൽ കാണത്തക്കവണ്ണം അടുത്തിരിക്കുന്ന വലിയ പള്ളിയിലെ കാര്യത്തിൽ ഇത്ര അസംബന്ധവും വിവരക്കേടും പറവാൻ ലജ്ജയില്ലാത്ത മിത്രം മെനേസീസ ദഹിപ്പിച്ചുകളഞ്ഞ പുസ്തകങ്ങളിൽ ഉണ്ടായിരുന്നു എന്നു ഊഹിച്ചുംകൊണ്ടു എഴുതുന്ന ചരിത്രങ്ങൾ എത്രത്തോളം വിലമതിക്കാമെന്നു വായനക്കാർ വിധിക്കട്ടെ.

തുടരണമെന്നു വിചാരിച്ചിട്ടുണ്ട.

എം.

~~~~~~~~~~
~~~~~~~~~~

## വടക്കരുടെ ഇംഗ്ലീഷ വിദ്യാഭ്യാസം

കോട്ടയത്തിനു വടക്കുള്ള സുറിയാനിക്കാർ ഇക്കാലത്തോളം ഒഴിച്ചുകൂടാത്തതായി വന്നിരിക്കുന്ന ഇംഗ്ലീഷ വിദ്യാഭ്യാസവിഷയത്തിൽ കാണിക്കുന്ന താല്പര്യക്കുറവിനെപ്പറ്റി ഞാൻ മുഖാന്തരം ഇടവകപത്രികയിൽ ആരംഭിച്ച ലേഖനങ്ങളുടെ തുടർച്ചയായി മിസ്റ്റർ ടി. എം. ജേക്കബ് എഴുതിയ "സാക്ഷിമൊഴി" വായിച്ചു. ഇത്രഗൌരവാവഹമായ വിഷയത്തെ ഈ വിധത്തിൽ ആനകളിയാക്കിക്കളയാമെന്നു എന്റെ സ്നേഹിതനു തോന്നിയതിൽ ഞാൻ ആശ്ചര്യപ്പെടുകയും വ്യസനിക്കയും ചെയ്യുന്നു. മിസ്റ്റർ ജേക്കബ ഒരു തെക്കനാണെങ്കിലും, വടക്കരുമായുള്ള ചിരകാലസമ്പർക്കം നിമിത്തം അദ്ദേഹത്തിനു അവരുടെ നേരെ കനിവു തോന്നേണ്ടതായിരുന്നു. എങ്കിലും ഈ വക പരിചയമൊന്നുമില്ലാത്ത അനേകം തെക്കർ സാധുക്കളായ ഇജ്ജനങ്ങളുടെ അഭ്യുദയത്തെ കാംക്ഷിക്കുന്നുണ്ടല്ലൊ എന്നോർത്തു സമാധാനപ്പെടാം.

സഹതാപമില്ലാത്ത മനോവൃത്തിയുടെ ഫലമായ ഈ സാക്ഷിമൊഴിയുടെ സഹായം കൂടാതെ തന്നെ എന്റെ ലേഖനങ്ങളെപ്പറ്റി പര്യാലോചിക്കുന്നതിനും അവകളിൽ പറഞ്ഞിരിക്കുന്ന അഭിപ്രായങ്ങളെ ആദരിക്കുന്നതിനും വടക്കുള്ള സുറിയാനി മഹാജനങ്ങൾ ഉത്സാഹിക്കുന്നുണ്ടെന്നു ഇടവകപത്രിക മുഖാന്തരവും വേറെവിധത്തിലും അറിയാൻ ഇടയായതിൽ ഞാൻ കൃതാർത്ഥനായിരിക്കുന്നു. വേറൊരു തെക്കനായ മിസ്റ്റർ കെ. സി. മാമ്മൻ മാപ്പിള ബി. എ. അവർകൾ പറഞ്ഞപ്രകാരം "കാലാനുസൃതങ്ങളായ പഠിപ്പില്ലായ്കയാൽ വർത്തമാനകാലത്തിൽ അധോഗതിയെ പ്രാപിച്ചു വരുന്ന" വടക്കരുടെ ഇടയിൽ "ഈ വലിയ കുറവിനെ പരിഹരിക്കുന്നതിനു" ഈയിടെ ഉണ്ടായിട്ടുള്ള ഉത്സാഹം നിലനിന്നുകാണുന്നതിനു ദൈവം സംഗതിവരുത്തട്ടെ.

എം. പി. വി.

---

## വിശ്വാസത്തിന്റെ പരിശോധനയെ കുറിച്ചു.

നിങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ എന്നു നിങ്ങളെ തന്നേ പരീക്ഷിപ്പിൻ നിങ്ങളെതന്നേ ശോധനചെയ്വീൻ ൨. കോറി: ൧൩, ൫.

തന്നെത്താൻ പരീക്ഷിച്ചറിയേണ്ട പല കാര്യങ്ങളിലും ഈ കാലത്തിലുള്ള ഭക്തന്മാർപോലും മറ്റുള്ളവരെ ആകുന്നു പരീക്ഷിക്കുന്നതു. ദാവീദുമുതലായവർ തന്നെത്താൻ പരീക്ഷിച്ചുകഴിഞ്ഞിട്ടു ഞാനു എന്റെ കൈകളെ കുറ്റമില്ലായ്മയിൽ നിന്നു കഴുകിയതു വ്യർത്ഥമാകുന്നു എന്നു പറഞ്ഞുകൊണ്ടു പിന്നീടു ദൈവത്തെക്കൊണ്ടു തങ്ങളെ പരീക്ഷിപ്പിച്ചതായി കാണുന്നു. ദൈവമെ എന്നെ ശോധനചെയ്തു എന്റെ നിനവുകളെ അറിയേണമെ. എന്നെ പരീക്ഷിച്ചു എന്റെ ഹൃദയത്തെ അറിയേണമെ. സങ്കീ. ൧൩൯. ൨൩. നമ്മുടെ പരിശോധനയിൽ കണ്ടുപിടിപ്പാൻകഴിയാത്തതായ അനേകം തെറ്റുകൾ നമ്മുടെ ഹൃദയത്തിൽ ഇരിക്കതക്കവണ്ണം അതു എല്ലാററിനെക്കാൾ വഞ്ചനയുള്ളതും അതിദോഷമുള്ളതുമാകുന്നു. ആകയാൽ ഓരോ വിശ്വാസികളും തന്നെത്താൻ പരിശോധിച്ചു കഴിഞ്ഞിട്ടു പിന്നെ ദൈവത്തെക്കൊണ്ടു തങ്ങളെ പരിശോധനചെയ്യിക്കേണ്ടിയിരിക്കുന്നു. ഇതിൽ ഒന്നാമത്തേതു മിക്ക ആളുകളും നന്നാ പ്രയാസപ്പെട്ടു പരീക്ഷ ചെയ്യുക്കും. എന്നാൽ രണ്ടാമത്തെ കാര്യം വളരെപേർക്കും വലിയ അപകടവും നഷ്ടവും എന്നു തോന്നത്തക്കവിധത്തിൽ ഭയപ്പെട്ടു പിന്മാറുന്നതെ ഉള്ളു. ദൈവത്തിന്റെ സ്നേഹത്തിൽ അവർ വിശ്വസിക്കുന്നതുവരെയും ഇവയെ ചെയ്വാൻ അവർക്കു കഴിയുന്നതുമല്ല. ഒന്നാം കാര്യത്തിൽതന്നെയും നാം വളരെ തെറ്റുന്നുമുണ്ടു. അതായതു നാം വിശ്വാസത്തിലിരിക്കുന്നുവൊ എന്നു നമ്മെതന്നെ പരീക്ഷിച്ചുനോക്കുവാനാണ പ്രസംഗവാക്യം പറയുന്നതു. എന്നാൽ അങ്ങിനെ ചെയ്യുന്നതിനു നമ്മിൽപലർക്കും അറിഞ്ഞുകൂടാതിരിക്കുന്നു എന്നു മാത്രവുമല്ല സ്വന്ത കുറവുകളെ കാണാതിരിപ്പാൻ വേണ്ടി പിശാചു മറ്റുള്ളവരുടെ കുറവുകളെ ഉള്ളതിൽ അധികമായി നമ്മുടെകണ്ണുകൾക്കു കാണിച്ചുതരികയും ചെയ്യും. അങ്ങിനെ ചെയ്യുന്നതു തന്നെത്താൻ ചെയ്യേണ്ട പരിശോധനക്കു പകരമായി ഉപയോഗിച്ചുകൊള്ളുകയും ചെയ്യുന്നു ഒരു പട്ടക്കാരൻ മറ്റൊരു പട്ടക്കാരന്റെയും ഉപദേശി മറ്റൊരു ഉപദേശിയുടെയും അയ്മേനി മറ്റൊരു അയ്മേനിയുടെയും വിശ്വാസത്തെ പരീക്ഷിക്കയും ജീവിതത്തെ കുറ്റംപറകയും ചെയ്യുന്നതല്ലാതെ പ്രസംഗവാക്യം പറയുന്നതുപോലെ അവരവരെ പരീക്ഷിച്ചു തങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ അവിശ്വാസത്തിലിരിക്കു

ന്നുവൊ എന്ന തീൎച്ചപ്പെടുത്തുകയില്ല. പട്ടക്കാരൻ കുൎബാന ചൊല്ലുന്നതുകൊണ്ടും ഉപദേശി പ്രസംഗിക്കുന്നതുകൊണ്ടും അൎമെനി സഭയിൽനില്ക്കുന്നതുകൊണ്ടും മാത്രം വിശ്വാസത്തിലിരിക്കുന്നു എന്ന അൎത്ഥമില്ല. മറ്റുള്ളവൎക്കുവേണ്ടി കൂടെ ജീവിക്കാത്തവർ അതുതന്നെ ആയാലും തമ്മിൽ തമ്മിൽ കുറവുപറയുന്നു എങ്കിൽ തങ്ങൾ കുറവുകൊണ്ടു കുറവിനെ തീൎപ്പാൻ ഒരുങ്ങുന്നു എന്ന മാത്രവുമല്ല അന്യന്റെ പാപത്തിന്റെ ഓഹരിക്കാരാകയും കൂടെ ചെയ്യുന്നു എന്നെയുള്ളു. ക്രിസ്തീയവൎഗ്ഗക്കു തമ്മിൽ തമ്മിൽ ബുദ്ധി ഉപദേശിക്കുന്നതു നല്ലതും അങ്ങിനെ ജീവിക്കുന്നതു അതിനെക്കാൾ നല്ലതുമാകുന്നു. അവർ നിന്റെ വേദപ്രമാണത്തെ പ്രമാണിക്കായ്കകൊണ്ടു എന്റെ കണ്ണുകളിൽനിന്നു ജലനദികൾ ഒഴുകുന്നു എന്നു സങ്കീൎത്തനക്കാരൻ പറയുന്നു. എന്നാൽ ഇവിടെ തമ്മിൽ തമ്മിൽ കുറ്റംപറയുന്നതു ഞാൻപിടിച്ചിട്ടു വന്നില്ലന്നൊ ഉപദ്രവിച്ചിട്ടു തന്നില്ലന്നൊ ഉള്ള വിരസം മനസ്സിൽ വച്ചുകൊണ്ടു തെറ്റു ചെയ്യുവനോടു പകരം വീട്ടുന്നതിനുവേണ്ടി ആക്ഷേപിപ്പാനാണവൻ പുറപ്പെടുന്നതു. എന്നാൽ നീ നിന്റെ സഹോദരനെ നിന്റെ ഹൃദയത്തിൽ ദ്വേഷിക്കരുത. എന്നാൽ നിന്റെ അയല്ക്കാരന്റെമേൽ പാപത്തെ സമ്മതിക്കാതെ അവനെ താല്പൎയ്യമായി ശാസിക്കയുംവേണം. ലേവ്യ. ൧൯-൧൭-. തമ്മിൽ തമ്മിൽ കുറവു പറയുന്നവർ ഇപ്രകാരം ചെയ്തിരുന്നെങ്കിൽ തങ്ങൾക്കു ഗുണവും ദൈവത്തിനു മഹത്വവുമായിരുന്നേനെ സംശയമില്ല- എന്നാൽ നാം ഇങ്ങിനെ ഒരുപേക്ഷ ചെയ്താലും അതുകൊണ്ടു നമ്മുടെ പരിശോധനക്കു ഇതു മതിയാകയില്ല. നിങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ എന്ന നിങ്ങളെ തന്നെ പരീക്ഷിപ്പാനാണ ഓരോരുത്തരോടും കൎത്താവു പറയുന്നതു. വിശ്വസിക്കു എന്നുള്ളതു ഹൃദയംകൊണ്ടു ചെയ്യേണ്ടതായ ഒരു കാൎയ്യമത്രെ. നിന്റെ ഹൃദയം ദൈവത്തിന്റെമുമ്പാകെ നേരായിരിക്കുന്നില്ലായ്കകൊണ്ട ഈ കാൎയ്യത്തിൽ നിനക്കു ഒരു പങ്കും ഓഹരിയുമില്ല എന്നു മലിനതയും പുളിപ്പുമില്ലാത്ത ദൈവസഭയിൽ വികട ഹൃദയത്തോടു ജീവിക്കുന്ന എല്ലാവരോടും കൎത്താവു ഇന്നും പറയുന്നു. മുതൽപിടിയും ഐകസ്ഥാനവും വികാരിത്വവും ഉണ്ടെങ്കിൽ ബാവാകക്ഷിയാണെന്നും അല്ലങ്കിൽ മെത്രാൻകക്ഷിയാണെന്നും പറയുന്നവരുടെ ഹൃദയങ്ങൾ ദൈവമുമ്പാകെ എത്രത്തോളം നേരായിരിക്കുന്നു എന്നു ദൈവം മാത്രം അറിയുന്നു. സഭയുടെ ഏതുഭാഗത്തുനോക്കിയാലും ന്യായവും അന്യായവും കൂടെ കൂട്ടിമുട്ടുന്നതു കാണാം. ശുദ്ധസ്ഥലത്തിലും പ്രാകാരത്തിലും അങ്ങിനെ തന്നെ കാണുന്നു. കൎത്താവു തന്റെ ചമ്മട്ടിയൊടുകൂടെതന്നെ പ്രവേശിക്കേണ്ടിയിരിക്കുന്നു. കൎത്താവു പള്ളിയിലൊ വേദപുസ്തകത്തിലൊ പള്ളിക്ക്രമത്തിലൊ ഞായറാഴ്ചയിലൊ നോമ്പിലൊ പാൎത്തുകൊള്ളണം. ഞങ്ങൾ അവിടെ വന്നുകണ്ടുകൊള്ളാം എന്നായിരിക്കാം ഇവരുടെ ഭാവം എന്നുതോന്നുന്നു. എന്നാൽ ഇവയെല്ലാം ശുദ്ധിമാന്മാരുടെ പൂൎത്തീകരണത്തിനുവേണ്ടി ശുശ്രൂഷയുടെ നിവൃത്തിക്കായിട്ടുള്ളതത്രെ അവയിൽ വല്ലവക്കും ഒളിച്ചിരിപ്പാനൊ അതുകൊണ്ട ദൈവത്തെ അളക്കുവാനൊ ഉള്ളതല്ലന്നു വേൎതിരിച്ചറിയണം. എന്നാൽ ഓരോരുത്തൻ തന്റെ തന്റെ സ്വന്തപ്രവൃത്തികളെ ശോധന ചെയ്യട്ടെ. അപ്പോൾ അവനു മറ്റൊരുത്തനായിട്ടല്ല തനിക്കായിട്ടുതന്നെ പുകഴ്ച ഉണ്ടാകയും ചെയ്യും. ഗലാ. ൬. ൪. സൌമ്യതയുള്ള ആത്മാവില്ലാതെയും തന്നെത്താൻ വിചാരിച്ചുനോക്കാതെയും തമ്മിൽ തമ്മിൽ ഭാരങ്ങളെ വഹിക്കാതെയും സഹിക്കുന്നതിനും ക്ഷമിക്കുന്നതിനും മനസ്സില്ലാതെയും മന്ത്രവാദികളായ യഹൂദന്മാർ ചെയ്തതുപോലെ പാപത്തെ ശാസിപ്പാൻ ഒരുങ്ങുന്നു. അവൎക്കു കിട്ടുന്നഫലവും അതുതന്നെ. യേശുവിനെയും പിതാക്കന്മാരെയും ഞങ്ങൾ അറിയുന്നു. എന്നാൽ അച്ചൻ എന്നെശാസിപ്പാൻ കാരണം എന്ത എന്നു പറഞ്ഞു ശാസിക്കുന്നവനെ മണ്ടക്കിവിടുന്നു. കാരണം ഒരു പാപത്തെ മറ്റൊരു പാപം പേടിക്കയില്ല. ഒരു സ്വയത്തെ മറ്റൊരു സ്വയവും പേടിക്കയില്ല. കൎത്താവായ യേശുവിനെ മാത്രം ഇവ എല്ലാം പേടിക്കും. എന്നാൽ ശക്തിയുടെ രഹസ്യം തങ്ങളുടെ ഹൃദയത്തിൽ ഇല്ലാതെ വേഷംകൊണ്ടും ഭാവംകൊണ്ടും മാത്രം പാപത്തെ ശാസിപ്പാൻചെന്നാൽ ഫലം ഇല്ലാതെ ഉണ്ടാകയില്ല. ഞങ്ങൾക്കു അവയെ ചെയ്വാൻ കഴിയാഞ്ഞതും എന്തുകൊണ്ടെന്നു കൎത്താവിനോടു ചോദിപ്പിൻ. നിങ്ങളുടെ അവിശ്വാസംകൊണ്ടുതന്നെ എന്നു അവൻ പറയും. മത്താ. ൧൭. ൨൦. ആത്മാവുകൊണ്ടു പാപത്തെ ശാസിപ്പാനും ശാസിച്ചിട്ടും ലജ്ജിക്കുന്നവരെ നിങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ എന്നു നിങ്ങളെതന്നെ പരീക്ഷിപ്പിൻ. നിങ്ങളെതന്നെ ശോധനചെയ്യിൻ. ഒന്നാമതു നിങ്ങളെതന്നെ ശാസിപ്പിൻ പിറകെ മറ്റുള്ളവരെയും കൂടെ. പിതാക്കന്മാർ കുഴിച്ചിട്ടുള്ള വെള്ളമുള്ള കിണറുകളിൽ പലതിനെയും സ്വയംകൃതാരാധനക്കാരായ ഫലിസ്ത്യന്മാർ മണ്ണിട്ടു നികത്തികളഞ്ഞിരിക്കുന്നു. അവയെ വീണ്ടും ഇസഹാക്കിനെ

പോലെ കുഴിച്ച നീരുറവകളെ കണ്ടെത്തുവിൻ. ആഴമായിതന്നെ കുഴിച്ചുനോക്കുവിൻ. ഒന്നുരണ്ടുദിവസം മിനക്കെട്ടിട്ടു വെള്ളംകണ്ടില്ലെന്നുപറഞ്ഞു പിന്മാറികളയാതിരിപ്പിൻ. വെള്ളം കാണുന്നതുവരെ കുഴിപ്പിൻ. ആദ്യ. ൨൬. ൧൮. ഉറവുകൾ കണ്ടെത്തപ്പെട്ടും നിശ്ചയം. പിതാക്കന്മാർ കണ്ടെത്തിയല്ലൊ. ഞങ്ങളുടെ പിതാക്കന്മാർ നിങ്കൽ ആശ്രയിച്ചു അവർ വിടുവിക്കപ്പെട്ടു. പ്രിയവായനക്കാരാ നാം വിടുവിക്കപ്പെട്ടുവൊ? പാപത്തിൽനിന്നുതന്നെ വിടുവിക്കപ്പെട്ടുവൊ? അവരവരിൽതന്നെ കുഴിച്ചുനോക്കാം. മറ്റുള്ളവരിൽഅല്ല കുഴിക്കേണ്ടതു തങ്ങളുടെ സ്വന്തഹൃദയത്തെ എത്രയും ആഴമായി കുഴിച്ചുനോക്കേണ്ടവർ മറ്റുള്ളവരെതന്നെ നോക്കിനടന്നു വിറകേടുന്നു. നമ്മുടെ പിതാക്കന്മാർ കണ്ടെത്തിയ നീരുറവകൾ എവിടെ അവ നിന്നുപോയി എന്നു വരുമൊ ഒരിക്കലും ഇല്ല. നാം ആഴമായി നമ്മിൽതന്നെ കുഴിച്ചുനോക്കുമെങ്കിൽ ഒരിക്കലും വറ്റാത്തതായ ഒരുറവ പാറയിൽനിന്നുതന്നെ പുറപ്പെടുന്നതു ഓരോരുത്തനിലും കാണാം. വിശ്വാസത്തിൻവാതിൽ ഇതുയൊ ൧. കൊരി. ൧൦. ൪. ആഴമായികുഴിച്ചു പാറയിന്മേൽ അടിസ്ഥാനംവച്ചു വീടുപണി ചെയ്യണം. എഴുതിയിരിക്കുന്നതും ഇതല്ലയൊ. ലൂക്കൊ. ൬. ൪൮. ഈ ആത്മപാറയിൽ നിന്നുള്ള ഒഴുക്കുകൾ ഓരോരുത്തരുടെയും വയറ്റിൽകൂടെ നദിയായി ഒഴുകട്ടെ. ദിവ്യപൂജ അണപ്പാൻ ശുദ്ധസ്ഥലത്തിൽ പ്രവേശിച്ചതിന്റെശേഷവും ഇന്നും ഇന്നുംകൂടി മൂടി ലഹളക്കുട്ടുന്ന പട്ടക്കാരും ഈ ജീവനീരൊറവകൾ തങ്ങൾക്കു തുറക്കപ്പെട്ടിട്ടുണ്ടൊ എന്നു ഒന്നു പരിശോധിച്ചിരുന്നെങ്കിൽ എത്രനന്നായിരുന്നേനെ. ക്രിസ്തുവിന്റെ രഹസ്യത്തിന്റെ കലവറക്കാരായിരിക്കുന്ന ഇവരുടെ രഹസ്യവഴികളിൽ ചെയ്യപ്പെടുന്നവയെ പറവാൻപോലും ലജ്ജയാകുന്നു. എഫെ. ൫. ൧൨. ഇവരിൽപലരും ശിംശോനെപോലെ ശക്തിയുള്ളവരാകുന്നു എങ്കിലും ദെലീലായുടെ മടിയിൽ ഉറങ്ങുന്നതുകൊണ്ടു ശക്തിയുടെ രഹസ്യം പൊള്ളാകുന്നു. നോഹായെ പോലെ ഭക്തന്മാരുമുണ്ടു എങ്കിലും ചിലപ്പോൾ വസ്ത്രഹീനന്മാരായി പോകുന്നതുകൊണ്ട മക്കൾ കണ്ടുചിരിപ്പാനും ഇടവരുന്നു. ഒരുപട്ടക്കാരൻ പ്രസംഗിക്കുന്നതു മറ്റൊരു പട്ടക്കാരനു അസൂയ ആകുന്നു. പ്രസംഗവും അസൂയയിൽനിന്നുതന്നെ. ചിലർ അസൂയയാലും പിവാദത്താലും ക്രിസ്തുവിനെ പ്രസംഗിക്കുന്നു. ചിലർ നല്ലമനസ്സാൽതന്നെ. ഫിലി. ൧. ൧൫. വല്യനോമ്പിൽ ഹരിശ്ചന്ദ്രചരിതം മുതലായ നാടകങ്ങൾ അഭിനയിപ്പിക്കുന്ന കീർത്തിപെട്ട ക്രിസ്ത്യാനികളെ ശാസിക്കുന്നതിനു നാവുള്ള പട്ടക്കാർ ഇല്ലാതെവന്നതിൽ എന്തു ആശ്ചര്യം. പട്ടക്കാരുടെമക്കൾകൂടെ വേഷംകെട്ടുന്നതിനു തയ്യാറുണ്ടല്ലൊ. മിസ്രയീമിലെ കമ്മട്ടികാതിന്നുന്നവർക്കു അവരുടെ അടിമവേല ചെയ്യുന്നതിനുള്ള ശക്തിയല്ലാതെ ലഭിക്കയില്ല. കനാനിലെ ശക്തിയുള്ള ശത്രുക്കളോടു യുദ്ധം ചെയ്യണമെങ്കിൽ ശക്തിമാന്മാരുടെ അപ്പമാകുന്ന സ്വർഗ്ഗീയമന്നായെതന്നെ ഭക്ഷിക്കണം. അതു മിസ്രയിമിൽനിന്നു പുറപ്പെടാതെ ലഭിക്കയില്ല. മരണനിഴലിൻ താഴ്വരയിൽ നിന്നു മഹത്വദേശത്തിൽ എത്തുന്നതുവരെയും നിലനില്ക്കേണ്ടവിശ്വാസം എത്ര ആഴമായതു ആയിരിക്കണം. ആകയാൽ വിശ്വാസത്തിൻവാതിലിനെ കണ്ടെത്തണമെന്നു അനുഗ്രഹിക്കുന്ന പലരും മറ്റുള്ളവരെ നോക്കികൊണ്ടിരുന്നാൽ സാധിക്കയില്ല. മറ്റുള്ളവരുടെ ജീവിതത്തെപകർത്തുന്നതിനു നാം ശ്രമിക്കതന്നെഅരുതു. എന്തെന്നാൽ ദൈവം ഓരോരുത്തരെ ഓരോ വിധത്തിലായിരിക്കാം ഉപയോഗിപ്പാൻ നിശ്ചയിച്ചിരിക്കുന്നതു. ആതിനാൽ തങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ എന്നു എല്ലാവരും പ്രത്യേകം പ്രത്യേകം ശോധന ചെയ്യട്ടെ. അങ്ങിനെ നമ്മുടെവിളിയെയും തിരഞ്ഞെടുപ്പിനെയും വിശേഷാൽ നിശ്ചയം വരുത്തുന്നതായാൽ കർത്താവു തന്റെ ഇഷ്ടംപോലെ നമ്മെ ഉപയോഗിച്ചുകൊള്ളുന്നതിനു അധികം മടിക്കയില്ല. ആകയാൽ ഒട്ടും താമസിക്കാതെ ഓരോരുത്തരും തങ്ങൾ വിശ്വാസത്തിലിരിക്കുന്നുവൊ അവിശ്വാസത്തിലിരിക്കുന്നുവൊ എന്നു വേഗത്തിൽ തീർച്ചപ്പെടുത്തിയാൽ കൊള്ളാം.

തുടരും. യ. സ. ഇ. കെ. സി.

## മ. യാ. സു. സാമൂഹ്യ സമ്മേളനം.

ഈ കൊല്ലത്തെ സാമൂഹ്യസമ്മേളനം സുറിയാനി പള്ളിപ്രതിനിധികളുടെ പൊതുയോഗത്തോടടുത്തു മേടം ൧൧൦. നു നിശ്ചയിച്ചവിവരം പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലൊ. അതുപോലെ ശരിയായി നടന്നിരിക്കുന്നു എങ്കിലും കീഴാണ്ടുകളിലെ സമ്മേളനത്തോടു താരതമ്യപ്പെടുത്തിയാൽ ചില ഭേദങ്ങൾ ഇല്ലായ്കയില്ല. പൊ

തുയോഗം രണ്ടുദിവസത്തേക്കുണ്ടെന്നുള്ള അറിവുകൊണ്ടു സമ്മേളനത്തിൽക്കൂടെ സംബന്ധിക്കുമ്പോൾ താമസം അധികം നേരിടേക്കുമെന്നുള്ള ഭയം കൊണ്ടോ എന്തോ മുൻ ആണ്ടുകളിലെതിൽ ആൾക്കൂട്ടം ഈയാണ്ടു അല്പം കുറവായിരുന്നു. എന്നാൽ ഉദ്യോഗസ്ഥന്മാർ, വക്കീലന്മാർ മുതലായി ഇംഗ്ലീഷ വിദ്യാഭ്യാസം ചെയ്യപ്പെട്ടവർ ഈ കൊല്ലം കൂടുതലായിരുന്നു. ആളുകളുടെ ചുരുക്കം കൊണ്ടും കോടതി ജോലിയാൽ ഡെപ്യൂട്ടികൾ ധാരാളം പരത്തുവാൻ സാവകാശം ഉണ്ടാകാഞ്ഞതിനാലും പണപ്പിരിവും വളരെ കുറവായിരുന്നു. ഈയ്യാണ്ടത്തെ സ്ഥിതിക്കു ഇതു മുമ്പെതന്നെ ഊഹിച്ചിരുന്നതാകകൊണ്ടു ഭാരവാഹികൾക്കു ഒട്ടും ഇച്ഛാഭംഗം ഉണ്ടായിട്ടില്ല. വിശേഷിച്ചു നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ മുതലായി മൂന്നു തിരുമേനികൾ ഈ തമാശകൾ കണ്മാൻ എഴുന്നെള്ളിയിരുന്നതുകൊണ്ടു, ഇവരുടെ സാന്നിദ്ധ്യത്താൽ ഈയാണ്ടത്തെ സമ്മേളനത്തിനു പതിവിൽ അധികം ശ്രേയസ്സും സമ്മേളനക്കാർക്കു അധികം ഉത്സാഹവും ഉണ്ടായിരുന്നു.

പതിവുപോലെ രാവിലെ പ്രാർത്ഥനയും കുറുബാനയും കഴിഞ്ഞു എട്ടുമണിക്കു കാപ്പികുടിയോടുകൂടി സ്വാഗതപ്രസംഗവും പിന്നാലെ വിശ്രമവും കഴിഞ്ഞു ൧൦ മണിക്കു മുറക്കു യോഗം കൂടി. ഈ യോഗത്തിൽ അഗ്രാസനം വഹിച്ചതു കൊച്ചിയിൽ അഞ്ചൽ സൂപ്രണ്ടായിരുന്ന മിസ്റ്റർ ജോർജ് അബ്രാഹം അവർകൾ ആയിരുന്നു. ആദ്യം സമ്മേളനറിപ്പോർട്ടു സിക്രട്ടേറിയും പിന്നാലെ മാർ ദീവന്നാസ്യോസ സെമ്മനാരിറിപ്പോർട്ടു ഹേഡ് മാസ്റ്ററും വായിച്ചു.

വടക്കൻ ഇടവകകളിൽ ഇംഗ്ലീഷ വിദ്യാഭ്യാസം ധാരാളം ഇല്ലാതിരിക്കുന്നതു ശോചനീയമാകയാൽ അതിനെ പ്രചരിപ്പിക്കുവാൻ കഴിയുന്ന യത്നം ചെയ്യണമെന്നും വടക്കു വക്കീൽ പണിയായി താമസിക്കുന്ന സമ്മേളനമെമ്പറന്മാർ അതിലേക്കു ഉത്സാഹിക്കണമെന്നും അവരിൽ ഒരുവനായ മിസ്റ്റർ പത്രൂസു വക്കീൽ അവർകൾ പ്രസ്താവിക്കയും ഈ ഗൗരവമായ സംഗതിയിൽ കഴിയുന്ന സഹായം ചെയ്യണമെന്നു മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമേനിയോടു അപേക്ഷിക്കയും അവിടുന്നു സമ്മതിക്കയും ചെയ്തു.

മലങ്കര ഇടവകക്കു ഒരു മല്പാനായെ നിയമിക്കണമെന്നു കഴിഞ്ഞ സമ്മേളനത്തിൽ ആലോചിച്ച കാര്യം അസോസിയേഷനിൽ ബോധിപ്പിക്കണമെന്നു അന്നു തീരുമാനിച്ചു എങ്കിലും അതിൽപിന്നെ അസോസിയേഷൻ യോഗം ഉണ്ടാകാഞ്ഞതിനാൽ അതിനിടയായില്ല. എങ്കിലും അടുത്തദിവസം ഉണ്ടാകുന്ന അസോസിയേഷനിൽ ഈ സംഗതി ബോധിപ്പിക്കണമെന്നു ഈ പ്രാവശ്യവും തീരുമാനിച്ചു. അസോസിയേഷനിൽ ഈ അപേക്ഷ അടുത്തദിവസം ചെയ്തു എങ്കിലും പാത്രിയർക്കീസു ബാവാതിരുമനസ്സുകൊണ്ടു മലയാളത്തേക്കു താമസിയാതെ എഴുന്നെള്ളുവാൻ ഇടയുണ്ടെന്നു വിചാരിക്കുന്നതിനാൽ ഈ കാര്യം ഇപ്പോൾ ആലോചിച്ചിട്ടു ആവശ്യമില്ലെന്നാണു അസോസിയേഷനിൽ തീർച്ചപ്പെടുത്തിയതു.

ഒരു ഇടവക പഞ്ചാംഗം പ്രസിദ്ധപ്പെടുത്തണമെന്നുണ്ടായിരുന്ന ആലോചന അടുത്ത ആണ്ടു മുതൽ നടപ്പാക്കാമെന്നു ഇടവകപ്പത്രിക പത്രാധിപർ അവർകൾ ഏറ്റു. അനന്തപുരം മിസ്റ്റർ എം. ഐ. ഫിലിപ്പിന്റെ ഒരുപ്രസംഗംവായനയായിരുന്നു. മദ്യപാന ദോഷങ്ങളെക്കുറിച്ചായിരുന്നു പ്രസംഗം. അതു വളരെ യുക്തിപൂർവ്വവും ഒരു വൈദ്യന്റെ പരിചയത്തിൽ നിന്നും പറഞ്ഞതാകകൊണ്ടു ശ്രോതാക്കൾക്കു വളരെ രസിച്ചു. പ്രസംഗത്തിന്റെ ചുരുക്കം മലയാളത്തിൽ പറഞ്ഞു എങ്കിലും വായിച്ചതു ഇംഗ്ലീഷിൽ ആയിരുന്നതുകൊണ്ടു ഇംഗ്ലീഷ പഠിച്ചിട്ടില്ലാത്ത സാമാജികന്മാർക്കു കുറെ ഇച്ഛാഭംഗമായിരുന്നു. പ്രസംഗത്തിന്റെ ഒടുവിൽ സമുദായംവകയായി ഒരു വൈദ്യശാല സ്ഥാപിച്ചാൽകൊള്ളാമെന്നും അതു കഴിഞ്ഞുപോയവിക്ടോറിയ ചക്രവർത്തിനിയുടെ നാമത്തിൽ ആയിരിക്കണമെന്നും സൂചിപ്പിച്ചിരുന്നു.

ഇതിനിടയിൽ എറണാകുളം ഹൈക്കോർട്ടു വക്കീൽ മിസ്റ്റർ വറുഗീസ അവർകൾ അയച്ച ഒരു എഴുത്തു സമ്മേളനത്തിൽ വായിച്ചു. നമ്മുടെ വന്ദ്യപിതാവായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ഒരു സ്മാരകം ഉണ്ടാക്കണമെന്നായിരുന്നു എഴുത്തിന്റെ താല്പര്യം. ഇതു പൊതുയോഗത്തിൽ ആലോചിപ്പാൻ വിചാരിച്ചിരുന്ന ഒരുസംഗതിയാകകൊണ്ടും സമ്മേളനക്കാർ മിക്കവാറും പൊതുയോഗത്തിൽ ഉൾപ്പെടുന്നതുകൊണ്ടും അവിടവെച്ചു തീർച്ചപ്പെടുത്തികൊള്ളാമെന്നാണു തല്ക്കാലം നിശ്ചയിച്ചതു. പിറ്റെദിവസം പൊതുയോഗത്തിൽ ഈ സംഗതി ആലോചിക്കയും ജൂബിലി ആഘോഷിപ്പാൻ തീരുമാനിക്കയും ചെയ്തുവിവരം മറെറാരു സ്ഥലത്തു പ്രസ്താവിച്ചിട്ടുണ്ടു.

൧൨ മണിക്കു യോഗം പിരിഞ്ഞു. ഉച്ചനമസ്കാരവും ഭക്ഷണവും കഴിഞ്ഞു വീണ്ടും ൨ മണിക്കു കൂടി. ഈ പ്രാവശ്യം അഗ്രാസനസ്ഥാനം വഹിച്ചതു ഹൈക്കോടതി വക്കീൽ മിസ്റ്റർ ജോൺ അവർകളായിരുന്നു. ആദ്യമായി ഡെപ്പി സംഭാവനകൾ പിരിക്കുവാൻ കമ്മട്ടി ഏൎപ്പെടുത്തിയശേഷം സ്ത്രീധനകാൎയ്യത്തെക്കുറിച്ചു മിസ്റ്റർ കെ വറുഗീസുമാപ്പിള അവൎകൾ ഒരു സംവാദം ആരംഭിച്ചു. ഈ സംഗതിതന്നെ അടിസ്ഥാനമാക്കി വളരെ നേരമ്പോക്കുകൾ അടങ്ങിയ ഒരു പ്രസംഗം ഏറ്റുകാട്ടു സ്കറിയാ അവർകൾ എഴുതിക്കൊണ്ടുവന്നിരുന്നു. ദീൎഘതകൊണ്ടു അതിൽ ചിലഭാഗങ്ങൾ മാത്രമെ വായിപ്പാൻ ഇടയായുള്ളു. സംവാദവിഷയത്തെക്കുറിച്ചു പല സാമാജികന്മാരും അനുകൂലമായും പ്രതികൂലമായും വാദം നടത്തി. ൫. മണിക്കു യോഗം പിരിഞ്ഞു.

## വൈദീകസംഘം.

സന്ധ്യനമസ്കാരം കഴിഞ്ഞു ൯ മണിക്കു ആരംഭിച്ചു. അഗ്രാസനാധിപതിയായിരുന്നതു വ. ദി. ശ്രീ. പുന്നൂസ റമ്പാച്ചൻ അവർകൾ ആയിരുന്നു. ആദ്യം ഒരു സുറിയാനി സംഗീതം പാടുകയും വേദപുസ്തകത്തിൽ ഒരദ്ധ്യായം വായിക്കയും ചെയ്തശേഷം മരണത്തെക്കുറിച്ചു പനക്കാമറ്റത്തു ദി. ശ്രീ. അബ്രാഹം കത്തനാർ അവൎകൾ ഒരു പ്രസംഗം വായിക്കയും അതിനെ തുടൎന്നു പട്ടക്കാർ ജനങ്ങൾക്കു നല്ല ദൃഷ്ടാന്തക്കാർ ആയിരിക്കണമെന്നു ദി. ശ്രീ. പച്ചമ്പള്ളിൽ ദാവീദുകത്തനാർ അവൎകൾ ഒരു വാചാപ്രസംഗം പറകയും ചെയ്തു. ഉടൻ വൈദീകസംഘം കുറെക്കൂടെ പ്രബലപ്പെടുത്തണമെന്നും ധ്യാനം കുമ്പസ്സാരം മുതലായതു ഏൎപ്പെടുത്തണമെന്നും ആലോചനയുണ്ടായി. ഇവ ക്രമേണ ഓരോന്നായി ഏൎപ്പെടുത്താമെന്നാണ ഒടുവിൽ തീരുമാനിച്ചതു.

പിന്നെ അത്താഴം കഴിഞ്ഞു ൯ മണിയോടു കൂടെ വീണ്ടും യോഗം കൂടി. അപ്പോൾ പട്ടക്കാരുടെ സ്ഥാനമാനങ്ങളെക്കുറിച്ചു ദി. ശ്രീ. കുമരകത്തു കൊച്ചുകളത്തിൽ യൌസെപ്പുകത്തനാർ അവർകൾ ഒരു ദീൎഘപ്രസംഗം വായിച്ചു. അതിനെ തുടൎന്നു ദി. ശ്രീ. മാലിത്ര ഏലിയാസുകത്തനാർ അവൎകളും മല്ലപ്പള്ളി ദി. ശ്രീ. ഗീവറുഗീസു കത്തനാർ അവൎകളും അഗ്രാസനാധിപതിയും ശ്രോതാക്കളെ ഇളക്കുവാൻതക്ക വാചാപ്രസംഗങ്ങൾ പറഞ്ഞു. ൧൧ മണിക്കു സൂത്താറാനമസ്കാരം കഴിച്ചു യോഗം പിരിഞ്ഞു.

ആകപ്പാടെ വൈദീകസംഘം പട്ടക്കാരിൽ വളരെ മാററം വരുത്തുന്നതായികാണുന്നു. മതവിപരീത ആൾ ഉണ്ടാകുന്ന സ്ഥലങ്ങളിൽ പോയി പ്രസംഗങ്ങൾ നടത്താമെന്നും മറ്റും പല പട്ടക്കാർ ഏല്ക്കയുണ്ടായി. ഈ സംഘം മേല്ക്കുമേൽ വൎദ്ധിച്ചുകാൺമാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

---

## ഒരുപ്രസംഗച്ചുരുക്കം.

(ഫ. പത്രോ ൨. ൧൬.)

ഞാൻ വിശുദ്ധനാകയാൽ, നിങ്ങളും വിശുദ്ധരാകുവിൻ" വിശുദ്ധജീവിതത്തെക്കുറിച്ചു ഇക്കാലങ്ങളിൽ അനേകതര പ്രസംഗങ്ങൾ നടത്തിവരുന്നുണ്ടു. ചിലർ മനുഷ്യമുഖം നോക്കി വേദസത്യരഹസ്യങ്ങളെ മറച്ചുവെക്കുന്നു. എന്നാൽ മറ്റുചിലർ തങ്ങളിലുള്ള അഭിഷേകം ഉപദേശിക്കുന്ന പ്രകാരം ക്രിസ്തീയ ജീവശക്തികളെ പരസ്യമായി പഠിപ്പിക്കുന്നു. 'നീ വിശുദ്ധതയിൽ വളരുന്നുണ്ടോ ജീവിക്കുന്നുണ്ടോ? എന്ന വാക്കുകൾ ചിലൎക്കു പരിഹാസപദങ്ങളും ദൈവാത്മാവിനാൽ നടത്തപ്പെടുന്നവൎക്കു ഒരു ആത്മീയ സംഗീതമൊഴികളായും തീൎന്നിരിക്കുന്ന ഇക്കാലത്തിൽ, ദിവ്യരഹസ്യകാൎയ്യങ്ങളെ ഭയഭക്തി വിശ്വാസങ്ങളോടു കൂടെ തിരക്കി അറിയേണ്ടിയിരിക്കുന്നു.

൧-ാമതു. 'വിശുദ്ധത' എന്നതു എന്താകുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ഇതിന്റെ ഒരു പൂൎണ്ണവിവരണം പറയുന്നതു വളരെ പ്രയാസമെന്നു ഇനിക്കു തോന്നുന്നു. അതിനാൽ ഇതിന്റെ ചില അംശങ്ങൾ പറയട്ടെ. വിശുദ്ധ ഹൃദയത്തിൽ പാപത്തോടുള്ള വിരോധസ്വഭാവം കാണും. നമ്മുടെ കൎത്താവിൽ ഇതിനെ സ്പഷ്ടമായി കാണുന്നു. തന്നെക്കുറിച്ചു "പരിശുദ്ധനും, ദോഷമില്ലാത്തവനും, നിൎമ്മലനും, പാ

പങ്ങളിൽനിന്നു അകന്നിരിക്കുന്നവനും, സ്വൎഗ്ഗങ്ങളെക്കാൾ ഉന്നതനുമാകുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നു. തന്റെ പരിശുദ്ധതയെക്കുറിച്ചു സ്രാപ്പികളുടെ സ്തുതികളിൽ പറയപ്പെട്ടിരിക്കുന്നതു കാണ്മിൻ. "വിശേഷിച്ചു ഒരുത്തനോടു ഒരുത്തൻ സൈന്യങ്ങളുടെ യഹോവാ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്നും, ഭൂമി മുഴുവനും തന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു എന്നും അട്ടഹാസിച്ചു പറഞ്ഞു." വീണ്ടും പരിശുദ്ധന്മാർ തങ്ങളെത്തന്നെ കൎത്താവിന്നു പ്രതിഷ്ഠിക്കപ്പെട്ടവർ ആയിരിക്കണം. യേശുവിന്റെ പ്രതിഷ്ഠയെ നോക്കുവിൻ! "കണ്ടാലും ഞാൻ എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്വാനല്ലാതെ എന്റെ സ്വന്ത ഇഷ്ടം ചെയ്വാൻ വന്നിട്ടില്ല എന്നരുളിച്ചെയ്യുന്നു. മശിഹായിൽ ഈ ദൃഷ്ടാന്തങ്ങൾ എത്ര തെളിവായി കാണുന്നു. ആകയാൽ നമ്മിലും പാപത്തോടുള്ള വിരോധം ദൈവത്തകലുള്ള പ്രതിഷ്ഠ. ഈ സ്വഭാവങ്ങൾ കാണേണം. അപ്പോൾ നാം വിശുദ്ധതയിൽ നടക്കും.

൨ാമതു. ഇത എങ്ങിനെ ലഭിക്കുന്നു—പാപികളായ നമ്മെ ദൈവത്തോടു നിരപ്പാക്കിയതു മശിഹായുടെ വിലയേറിയ രക്തമാകുന്നു. "രക്തചൊരിച്ചിൽ കൂടാതെ പാപവിമോചനം ഇല്ലാ", അതിനാൽ ജ്ഞാനസ്നാനം മൂലം മശിഹായുടെ തിരുരക്തത്താൽ നമ്മെ വിശുദ്ധരാക്കിതീൎത്തു. "അതുകൊണ്ടു സഹോദരന്മാരെ, യേശുവിന്റെ രക്തംമൂലം മഹാ ശുദ്ധസ്ഥലത്തിലേക്കു പുതിയതും ജീവനുള്ളതും ആകുന്ന വഴിയായി പ്രവേശിപ്പാൻ നമുക്കു ധൈൎയ്യം ഉണ്ടു". വീണ്ടും പരിശുദ്ധ ആത്മാവിനാൽ ഇതിനെ നമ്മിൽ ഉളവാക്കുന്നു. എന്തുകൊണ്ടെന്നാൽ അവനാൽ നിങ്ങൾ ക്രിസ്തുവിൽ ഇരിക്കുന്നു ഇവൻ നമുക്കു ദൈവത്താൽ ജ്ഞാനവും നീതിയും ശുദ്ധീകരണവും വീണ്ടെടുപ്പും ആക്കപ്പെട്ടു. ഈ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കരുതെ. എന്തെന്നാൽ അവനാലല്ലൊ നാം വീണ്ടെടുപ്പിൻ ദിവസത്തിലേക്കു മുദ്രകുത്തപ്പെട്ടിരിക്കുന്നതു.

൩ാമതു. എങ്ങിനെ അതിൽ നാം ജീവിക്കാം—കൎത്താവിനെ സ്നേഹിക്കുന്നതിനാൽ നാം തന്നിൽ ജീവിക്കും നിശ്ചയം. നാം അവന്റെ പുത്രനാകുന്ന യേശുക്രിസ്തുവിന്റെ നാമത്തിൽ വിശ്വസിക്കയും അവൻ നമുക്കുതന്ന കല്പനപ്രകാരം തമ്മിൽ തമ്മിൽ സ്നേഹിക്കയും ചെയ്യണമെന്നുള്ള അവന്റെ കല്പനതന്നെയാകുന്നു. എന്നാൽ അവന്റെ കല്പനകളെ പ്രമാണിക്കുന്നവൻ അവനിൽ വസിക്കുന്നു. അവൻ ആയവനിലും വസിക്കുന്നു......"എന്നാൽ തന്റെ കല്പന എന്താകുന്നു. ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരാകുവിൻ. "പിന്നെയും നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണം. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ സ്നേഹിക്കണം എന്നുള്ള ഒരു പുതിയ കല്പന നിങ്ങൾക്കു ഞാൻ തരുന്നു. എന്നു എഴുതപ്പെട്ടിരിക്കുന്നു. നാം പൂൎണ്ണമായി തന്നിൽ വിശ്വസിക്കണം. എന്തുകൊണ്ടെന്നാൽ നാമെല്ലാവരും യേശുക്രിസ്തുവിലുള്ള വിശ്വാസംമൂലം ദൈവത്തിന്റെ മക്കൾ ആകുന്നു. ഈ വിശ്വാസം സ്നേഹത്തിൽ പണിയപ്പെട്ടിരിക്കണം. ഇങ്ങനെ സ്നേഹമാകുന്ന വളത്തെ വിശ്വാസമാകുന്ന മരം വലിച്ചെടുക്കുമ്പോൾ, താഴ്മ അനുസരണം എന്ന വിശേഷ ഫലങ്ങൾ കായ്ക്കുന്നു. മനസ്സും അനുസരണവും ഉള്ളവരെങ്കിൽ ദേശത്തിലെ നന്മയെ അനുഭവിക്കും. വിശുദ്ധ നോമ്പാൽ നിങ്ങൾ ദൈവത്തിങ്കലേക്കു സമീപിപ്പിൻ അപ്പോൾ നാം നമ്മുടെ ആത്മാക്കൾക്കു ആശ്വാസത്തെ കണ്ടെത്തും.

നാം മശിഹായിൽ വസിക്കുമ്പോൾ, മശിഹാ നമ്മിലും വസിക്കും. അപ്പോൾ ദൈവത്തിന്റെ അറിവിന്നു ഉയരുന്ന സകല ഉന്നതകാൎയ്യങ്ങളേയും ഇടിച്ചുകളഞ്ഞു എല്ലാ വിചാരത്തേയും മശിഹായിക്കുള്ള അനുസരണത്തിന്നു അടിമപ്പെടുത്തും. വിശുദ്ധത എത്ര ആവശ്യം. എന്തുകൊണ്ടെന്നാൽ അതുകൂടാതെ ഒരുത്തനും ദൈവത്തെ കാണ്മാൻ കഴികയില്ലാ, നാം തിരഞ്ഞെടുക്കപ്പെട്ടോരു ജാതിയും രാജാചാൎയ്യ കുലവും ഒരു ശുദ്ധമുള്ള ജാതിയും ഒരു പ്രത്യേക ജനവും ആകുന്നു. അതിനാൽ നാം എന്തുമാത്രം സൂക്ഷിപ്പാനുള്ളവരാകുന്നു. നാം ഒരു ശവത്തെയൊ വാളുകൊണ്ടു കൊല്ലപ്പെട്ടവരെയൊ അസ്ഥിയേയൊ ശവക്കല്ലറയേയൊ തൊട്ടാൽ അശുദ്ധമുള്ളവരാകുന്നു. അവർ വെള്ളംകൊണ്ടു ശുദ്ധീകരിക്കപ്പെടണം. എന്നുള്ള കല്പനയെ ഓൎക്കുന്നു എങ്കിൽ ദൈവം നമ്മിൽനിന്നു ആവശ്യപ്പെടുന്ന ശുദ്ധത എത്രമാത്രമാകുന്നു എന്നോൎത്തുനോക്കുവിൻ. ആരെങ്കിലും പാപമാകുന്ന അശുദ്ധിയിൽ ഉൾപ്പെട്ടാൽ അനുതാപമാകുന്ന വെള്ളംകൊണ്ടു തളിക്കപ്പെടണം. അഹരോന്റെ മുടിയിൽ യഹോവായ്ക്കു ശുദ്ധം എന്ന പൊൻതകിടിൽ കൊത്തപ്പെട്ട ഒന്നിനെ വെക്കണം എന്നു പറഞ്ഞതിന്റെ ഉദ്ദേശമെന്തു? യഹോവായുടെ ആചാൎയ്യന്മാർ പ്രത്യേകം ശുദ്ധമുള്ളവരായിരിക്കണം. എന്നു ഇതിനാൽ പഠിപ്പിക്കുന്നില്ലയൊ? ആ ദിവസത്തിൽ കുതിരകളുടെ മണികളിന്മേൽ യഹോവായിക്കു ശുദ്ധം എന്നുണ്ടാകും എന്നു പറഞ്ഞതിന്റെ ഉദ്ദേശം എന്തു?

നിൎജ്ജീവ വസ്തുക്കളും കൂടെ ശുദ്ധമുള്ളവയായിരിക്കണം എന്നല്ലയോ? യഹോവായുടെ ഭവനത്തിന്റെ കലങ്ങളിന്മേൽ യഹോവായ്ക്കു ശുദ്ധം എന്ന എഴുതപ്പെട്ടും എന്ന പറഞ്ഞതിന്റെ താല്പൎയ്യം എന്തു? കൎത്താവിന്റെ ആലയത്തിലെ ഉപകരണങ്ങൾ ശുദ്ധമുള്ളവയായിരിക്കണം എന്നുള്ളതല്ലയൊ? അതിനാൽ നാമും നമ്മുടെ സകല വസ്തുക്കളും ദൈവത്തിന്റെ മുമ്പാകെ ശുദ്ധതയിൽ ഇരിക്കണം. അപ്പോൾ നാം യാചിക്കയും നിരൂപിക്കയും ചെയ്യുന്ന സകലത്തിനും മീതെ അത്യന്തം ധാരാളമായി ചെയ്വാൻ നമ്മിൽ വ്യാപരിക്കുന്ന ശക്തിപ്രകാരം പ്രാപ്തനായുള്ളവന്ന ക്രിസ്തുയേശു മൂലമായി സഭയിൽ തലമുറകൾതോറും എന്നന്നേക്കും മഹത്വമുണ്ടാകയും ചെയ്യും. ആമീൻ.

പി. സി. ജെ.

## വടക്കരും ഇംഗ്ലീഷ് വിദ്യാഭ്യാസവും.

സുറിയാനിസമുദായം നന്നായിക്കാണണമെന്ന ആഗ്രഹിക്കുന്നവർ കോട്ടയത്തിന്നുവടക്കുള്ള സുറിയാനിക്കാർ ഇംഗ്ലീഷ വിദ്യാഭ്യാസത്തിൽ കാണിച്ചുവരുന്ന ഉദാസീനതയെ ഓൎത്തു വ്യസനിക്കുന്നുണ്ടു. തൽക്കാലസ്ഥിതിയെക്കുറിച്ചു ആലോചിക്കുന്നതായാൽ നമ്മുടെ സമുദായത്തിലുള്ള പ്രമാണികൾ എല്ലാത്തിലും പ്രധാനമായി നോക്കേണ്ടതു പാട്ടുള്ളടത്തോളം സുറിയാനിക്കുട്ടികളെ ഇംഗ്ലീഷ് സ്കൂളുകളിൽ അയക്കാൻ ആണെന്ന ആൎക്കും ബോദ്ധ്യംവരുന്നതാണ. മലയാളത്തിലെ ഇംഗ്ലീഷ് സ്കൂളുകളെ മിക്കവാറും രണ്ടായി തരംതിരിക്കാം. ഒന്നാമത്തേതായ സൎക്കാർ സ്കൂളുകളിൽ നമ്മുടെ മതത്തിന്ന വിപരീതമായി യാതൊന്നും പഠിപ്പിക്കുന്നില്ലെങ്കിലും, അതുകളിൽ പഠിക്കുന്ന കുട്ടികൾ സമുദായകാൎയ്യങ്ങളിൽ നോട്ടമില്ലാതായിത്തീൎന്നുപോകുന്നു. പ്രൊട്ടസ്റ്റന്റ് സ്കൂളുകളിൽ പ്രൊട്ടസ്റ്റന്റ് ഉപദേശത്തെ കുട്ടികളുടെ ഉള്ളിൽ കുത്തിച്ചെലുത്താൻ അതുകളിലെ അദ്ധ്യാപകന്മാർ തയ്യാറായിരിക്കുന്നു. മേല്പറഞ്ഞ രണ്ടുതരം സ്കൂളുകളും നമ്മുടെ സമുദായത്തിന്ന ഏറെക്കുറെ ദോഷമാണെന്ന കഴിഞ്ഞകാലങ്ങളിലെ അനുഭവംകൊണ്ടു നാം അറിഞ്ഞിട്ടുള്ളതാണല്ലൊ. ഈ ദോഷത്തെ തീൎക്കാനായിട്ടാണ കോട്ടയത്തു മാർ ദീവന്നാസ്യോസ് സിമ്മനാരി സ്ഥാപിച്ചതു. ഈ സിമ്മനാരിയുടെ ആരംഭംമുതൽക്കു നമ്മുടെസഭയ്ക്കുണ്ടായിട്ടുള്ള ശ്രേയസ്സിനേയും സ്ഥിരതയേയുംകുറിച്ചു ഞാൻ അധികം വിസ്തരിക്കുന്നില്ല.

എന്നാൽ നമ്മുടെ സമുദായത്തിന്റെ പൊതുസ്വത്തായ ഈ സിമ്മനാരികൊണ്ടുള്ള മുഴുവൻ ഗുണം അനുഭവിക്കുന്നതിന്ന സ്ഥലദൂരം നിമിത്തം വടക്കർക്കു നിവൃത്തിയില്ലാതായിരിക്കുന്നു. അതുകൊണ്ടു വടക്കർ ഒത്തൊരുമിച്ചുകൂടി ഒരു പൊതുസ്ഥലം ഉണ്ടാകാൻ ഉടനെ ശ്രമിക്കേണ്ടതാണ. തീവണ്ടി വരുന്നതുകൊണ്ടും സ്ഥലസൌകൎയ്യംകൊണ്ടും മറ്റും ആലുവാ അടുത്തകാലത്തു ഒരു പ്രധാന പട്ടണമാകാൻ ഇടയുള്ളതാണ. അവിടെയുള്ള നമ്മുടെ പള്ളിയുടെ പണിക്കുറവു മിക്കവാറും വ. ദി. ശ്രീ. കൊച്ചുപൌലൊസുറെമ്പാച്ചനവർകളുടെ ഉത്സാഹത്താൽ തീൎത്തിരിക്കുന്നു. അവിടെ ഒരു സ്കൂൾ ആരംഭിക്കുന്നതിന്ന അദ്ദേഹം ആലോചിച്ചു തുടങ്ങിയപ്പോൾ അദ്ദേഹത്തെ വേറെ ഏ

ന്തൊ ജോലിക്കായിക്കൊണ്ടു കല്പന അയച്ചു വിളിപ്പിച്ചിരിക്കുന്നതായി അറിയുന്നു. ഈ കല്പനയുടേയും റെമ്പാച്ചനവർകൾക്കു കൊടുക്കാനിരിക്കുന്ന ജോലിയുടേയും സ്വഭാവത്തെക്കുറിച്ചു എനിക്കു യാതൊരുവിവരവുമില്ലെങ്കിലും ഇതുസംബന്ധമായി പൊതുവെ ചിലതുപറയാൻ ആവശ്യമായിരിക്കുന്നു.

പള്ളിഭരണമുള്ളവരും വിവാഹം കഴിച്ചവരും ആയ പട്ടക്കാരെക്കൊണ്ടു പൊതുകാൎയ്യങ്ങൾ നടത്താൻ പ്രയാസമായിരിക്കുന്നു. അതുകൊണ്ടു ഇപ്പോഴുള്ള നമ്മുടെ റെമ്പാന്മാരെ ഈ വകക്കായി നിശ്ചയിക്കുന്നതു വളരെ നന്നായിരിക്കും. എപ്പോഴെങ്കിലും എവിടെയെങ്കിലും സഞ്ചരിക്കുന്നതിനു ഇവൎക്കു തടസ്സം യാതൊന്നും ഉണ്ടായിരിക്കയില്ല. ജനങ്ങൾക്കു പട്ടക്കാരുടെനേരെയുള്ളതിലധികം ബഹുമാനം ഇവരുടെനേരെയുണ്ടു. തൻകാൎയ്യം നേടണമെന്നുള്ള മോഹവും ഇവൎക്കു വളരെ കുറഞ്ഞിരിക്കും. അതുകൊണ്ടു പൊതുകാൎയ്യങ്ങളിൽ നമ്മുടെ റെമ്പാച്ചന്മാർ ചെയ്യുന്ന ശ്രമങ്ങൾ അധികം ഫലിക്കുന്നതാണ.

ബ: കൊച്ചുപൌലൊസ റെമ്പാച്ചനെ അന്യകാൎയ്യങ്ങൾക്കായി നിശ്ചയിക്കാതെ ആലുവായിക്കു തിരിച്ചയക്കണമെന്നു ഞാൻ വടക്കൎക്കു വേണ്ടി തിരുമേനികളോടു താഴ്മയായി അപേക്ഷിക്കുന്നു. വടക്കുള്ള സഹോദരങ്ങളോടും എനിക്കു വലുതായ ഒരപേക്ഷയുണ്ടു— നിങ്ങൾ പഴയ സമ്പ്രദായങ്ങളെവിടുന്നതിനു വളരെ മടിയുള്ളവരാണെന്നു എനിക്കു അറിയാം. എന്നാൽ ലോകംമുഴുവനും ദിവസേനയെന്നപോലെ മാറിക്കൊണ്ടിരിക്കുമ്പോൾ ഒരു പ്രത്യേക സമുദായം അതിലൊന്നും ഉൾപ്പെടാതെ നിന്നാൽ വലിയ ആപത്തുണ്ടാകുന്നതാണ. നമ്പൂതിരിമാരുടെ കഥ നിങ്ങൾ നല്ലപോലെ ഓൎക്കണം. അവർ ഒരുകാലത്തു വലിയപൂജ്യന്മാരായിരുന്നു. പഴയ ആചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും ഉപേക്ഷിക്കാനുള്ള മടികൊണ്ടു അവർ ഇപ്പോൾ മറ്റുള്ളവരുടെ ദൃഷ്ടിയിൽ പരിഹാസപാത്രങ്ങളായിരിക്കുന്നു. മൂവാറ്റുപുഴ, എറണാകുളം, പറവൂർ മുതലായസ്ഥലങ്ങളിൽ സുറിയാനിക്കാരായ ഉദ്യോഗസ്ഥന്മാരെ കാണുമ്പോൾ നിങ്ങളുടെ മനസ്സിലുണ്ടാകുന്ന വിചാരം എന്തായിരിക്കും? ഇങ്ക്ലീഷ പഠിച്ചാൽ നിങ്ങളുടെ കുട്ടികൾക്കും ഇതുപോലെയും ഇതിലും ഉയൎന്നതും ആയ സ്ഥാനങ്ങൾ ലഭിക്കുന്നതാണല്ലൊ. ഇംക്ലീഷ പഠിക്കുന്നതു സൎക്കാരുദ്യോഗം കിട്ടുന്നതിനുമാത്രമായിട്ടാണെന്നു ഞാൻ പറയുന്നില്ല. പ്രൊട്ടസ്റ്റാന്റുകാരോടു നിങ്ങൾക്കു നല്ല വിരോധമുണ്ടെന്നു എനിക്കറിയാം. അതു എനിക്കും സന്തോഷം തന്നെ. എന്നാൽ നിങ്ങളുടെ കുട്ടികൾ അവരുടെ യന്ത്രത്തിൽ അകപ്പെടരുതെന്നു നിങ്ങൾക്കു മോഹമുണ്ടെങ്കിൽ അവരെ ഉടനെ ഇംക്ലീഷ പഠിപ്പിക്കാൻ തുടങ്ങുക. ശത്രുവിന്റെ സ്ഥിതിയേയും ശക്തിയേയും അറിഞ്ഞാൽ അയാളോടു എതിൎക്കാൻ നല്ല എളുപ്പം [illegible] കുന്നതാണല്ലൊ. പ്രൊട്ടസ്റ്റാന്റുമതം ശുദ്ധമെ പൊള്ള [illegible] ഉണ്ടാ വിവരമുള്ള സുറിയാനിക്കാൎക്കൊക്കെ അറിയാം. എന്നാൽ [illegible] യാ [illegible] ണെന്നു ത്തലാട്ടം ധാരാളം കൂട്ടും. സാധുക്കളായ സുറിയാനിക്കാ- [illegible] അവൎക്കു പി ക്കാൻ അവൎക്കു വല്ലാത്തമോഹമുണ്ടു. ഈ മോഹത്തെ [illegible] ര വശീകരി പാഴാക്കുകയും ന

മ്മുടെ പൂൎവ്വന്മാരുടെ കറയററ വിശ്വാസത്തെ നിലനിൎത്തുകയും ചെയ്യുന്നതിന്നു നിങ്ങളുടെ കുഞ്ഞുങ്ങൾക്കു ത്രാണിയുണ്ടാകണമെങ്കിൽ അവൎക്കു ഇംഗ്ലീഷ ഭാഷയിൽ സാമാന്യമായ ജ്ഞാനം ഉണ്ടായിരിക്കേണ്ടതാണ- വടക്കൎക്ക പൊതുവെ ഉപയോഗിക്കത്തക്കതായ ഒരു ഇംഗ്ലീഷ സ്കൂൾ സ്ഥാപിക്കാൻ ഉത്സാഹിക്കുന്ന ബ: കൊച്ചുപൈലൊസ റെമ്പാച്ചനവൎകളെ നിങ്ങൾ ഓരോരുത്തരും ഇടവകകളും യഥാശക്തി സഹായിക്കേണ്ടതു കടമയാകുന്നു- ഓരോരുത്തന്റെ മുററത്തു സിമ്മനാരിയുണ്ടാകാൻ നിവൃത്തിയില്ല- കഴിയുന്നതും മദ്ധ്യത്തിൽ ഒരെടത്തു സിമ്മനാരി സ്ഥാപിക്കയല്ലാതെ എന്തു ചെയ്യും? നമ്മുടെ പൂൎവ്വന്മാർ ഓരൊ വലിയ കാൎയ്യങ്ങൾ ധൈൎയ്യത്തോടെ നടത്തിട്ടുണ്ടു- പറങ്കിയുടെ അടിമയിൽനിന്നു രക്ഷപെടുന്നതിന്നു കൂനൻകുരിശിൽ കയറു കെട്ടി സത്യം ചെയ്തതും മററും നിങ്ങൾ അറിഞ്ഞിട്ടുള്ളതാണല്ലൊ- മൂഢതയാകുന്ന പറങ്കിയടിമയെ നീക്കുന്നതിന്നു നിങ്ങൾ ഇപ്പോൾ ഒത്തൊരുമിച്ചുകൂടേണ്ടതാകുന്നു.

വടക്കൎക്കു ഇംഗ്ലീഷ വിദ്യാഭ്യാസമില്ലെന്നു സമ്മേളനത്തിൽ പ്രസംഗങ്ങൾ നടക്കുന്നു- ഇടവകപത്രികയിൽ വാദങ്ങൾ നടക്കുന്നു. മിസ്റ്റർ എം. പി- വൎക്കി അവൎകൾ വിചാരിക്കുന്നു- മിസ്റ്റർ കെ- സി- മാമ്മൻ മാപ്പിള ബി. ഏ- അവൎകൾ പിൻതാങ്ങുന്നു. ഇതൊക്കെ കണ്ടിട്ടു വടക്കർ വല്ലാതെ കണ്ണുമിഴിക്കുന്നു. കണ്ണടക്കുന്നതിന്നുമുമ്പു തന്നെ വല്ലതും സാധിക്കാൻ നോക്കിയാൽ ഉപകാരമായിരിക്കും.

ഒരു മദ്ധ്യസ്ഥൻ.

---

## പ്രൊട്ടസ്റ്റാന്റു മിഷ്യനറിമാരൊടു ഒരപേക്ഷ.

---

മാന്യന്മാരെ! നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ വചനത്തെ അതു കേട്ടിട്ടില്ലാത്ത അന്യമതസ്ഥന്മാരെ ഗ്രഹിപ്പിക്കുന്നതിന്നും അവരെ സ്വൎഗ്ഗരാജ്യത്തിന്റെ അവകാശികളാക്കുന്നതിന്നും ആയിക്കൊണ്ടു നിങ്ങൾ അനേകായിരം നാഴിക ദൂരെനിന്നു വന്നു മലയാളരാജ്യത്തു ചെയ്തുപോരുന്ന മഹത്തരമായ വേലയെ സുറിയാനിസഭ മനഃപൂൎവ്വം അഭിനന്ദിക്കുന്നുണ്ടെന്നുള്ളതു നിങ്ങൾക്കു അറിയാമല്ലൊ. മാർതൊമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതും അനന്യസാധാരണങ്ങളായ പലവിശേഷങ്ങളൊടുകൂടിയതും ആയ സുറിയാനിസഭയുടെ ഉൽഗതിയിൽ നിങ്ങളിൽ പലൎക്കും ആഗ്രഹമുണ്ടെന്നാണു ന്യായമായി ഊഹിക്കേണ്ടതു. പുറജാതികളുടെ ഇടയിൽ സ്ഥാപിക്കപ്പെട്ട സുറിയാനിസഭക്കു ഇടക്കാലങ്ങളിൽ പലകഷ്ടപ്പാടുകളും ഉണ്ടെങ്കിലും, അതൊക്കെ തൃണപ്രായമാക്കി കരുതുകയും വേണമെങ്കിൽ സഭക്കുവേണ്ടി മരിക്കുന്നതിന്നു തയ്യാറായിരിക്കുകയും ചെയ്ത ആ വന്ദ്യപിതാക്കന്മാരുടെ സന്തതികളായ ഞങ്ങളും ഞങ്ങളുടെ സഭയും റെയിസാല്ലിന്റെ അഭിപ്രായപ്രകാരം ഇതരസഭകളിൽ ലയിച്ചുപോകുമൊ ഇല്ലയൊ എന്നുള്ള

സംഗതി കാലസ്വരൂപനായ ദൈവത്തിന മാത്രം അറിയാവുന്നതാകയാൽ, ഞങ്ങളുടെ സഭ ഒരു പ്രത്യേകസഭയായി നില്ക്കാതെ അതു അംഗ്ലികൻ സഭയിൽ ലയിച്ചുകാണണമെന്ന നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതു ന്യായമായ ഒരാഗ്രഹമാണൊ എന്ന നിങ്ങൾ നല്ലവണ്ണം ഒന്ന ആലോചിച്ചുനോക്കണം. സുറിയാനി സഭയിൽ പലതെറ്റായ ഉപദെശങ്ങൾ ഉണ്ടെന്നും അതു സകല മൂഢത്വങ്ങളുടെയും ആസ്ഥാനമാണെന്നും ഉള്ള വിചാരത്താൽ ആണല്ലൊ നിങ്ങളുടെ പുരൊഗാമികളിൽ ചിലർ ഈ സഭയിൽ പ്രവെശിച്ചു ചിലതൊക്കെ പ്രവൃത്തിച്ചതു. എന്നാൽ സുറിയാനിസഭ എത്രതന്നെ മോശപ്പെട്ട ഒരു സഭയാണെങ്കിൽതന്നെയും, അതു ക്രിസ്തുവിനെ തങ്ങളുടെ രക്ഷകനായി സ്വീകരിച്ചിരിക്കുന്ന ഒരു സംഘമാണെന്ന നിങ്ങളും സമ്മതിക്കുന്നതാണല്ലൊ. എന്നാൽ മലയാളത്തെ സ്ഥിതി ആലൊചിച്ചാൽ മുക്കാൽഭാഗവും ഹിന്തുക്കളാകയാൽ അവരിൽ വേല ചെയ്യതന്നെ നിങ്ങളുടെ സമയം മുഴുവനും വ്യയംചെയ്യാവുന്നതാണ. നിങ്ങളെ ശമ്പളംതന്ന പറഞ്ഞയച്ചിരിക്കുന്നതു അന്യ ക്രിസ്തുസഭകളെ പരിഷ്കരിക്കാനല്ലെന്നും പുറജാതികളുടെ ഇടയിൽ സുവിശെഷം പ്രസംഗിക്കുന്നതിനാണെന്നും നിങ്ങൾക്കു സദാപി ഓൎമ്മയുണ്ടായാൽ കൊള്ളാം.

സുറിയാനിസഭയുടെ ചില മൂഢതകൾ നിങ്ങളുടെസഭ ഇൗയിടെ അംഗീകരിച്ചതുകൊണ്ടു മൂഢതകളുടെ സ്വഭാവത്തെപ്പറ്റി അധികം പറഞ്ഞിട്ടു ആവശ്യമില്ല. ദൈവഭക്തിയെപ്പറ്റി ആലൊചിച്ചാൽ സുറിയാനിസഭ ഇംഗ്ലണ്ടിലെ സഭകളെകാൾ വളരെ ഭേദമാണെന്ന ഇംഗ്ലണ്ടിനെപ്പറ്റി അല്പമെങ്കിലും വായിച്ചറിഞ്ഞിട്ടുള്ളവൎക്കൊക്കെ അറിയാം. ക്രിസ്തു ദൈവപുത്രനല്ലെന്ന വാദിക്കുന്ന ചില പ്രൊട്ടസ്റ്റന്റ് ശാഖകളെപ്പറ്റി ഒന്നും പറയാനുമില്ലല്ലൊ. സുറിയാനിസഭയിൽനിന്ന സുവിശെഷവേലക്കായികൊണ്ടു അന്യനാട്ടുകളിലേക്കു ആളുകളെ അയക്കാത്തതും മറ്റും വലിയവീഴ്ചയായി നിങ്ങൾ വിചാരിക്കുന്നുണ്ടായിരിക്കാം. അതിനൊന്നിനും ഞങ്ങൾക്കു ധനമില്ല. ഒരു കാലത്തു അതിന പാങ്ങുണ്ടാകയാണെങ്കിൽ തന്നെയും, ഇതര ക്രിസ്തുസഭകളുടെ വേലസ്ഥലത്തു സുറിയാനിസഭ ഒരിക്കലും പ്രവെശിക്കുന്നതുമല്ല.

റോമ്മാസഭ ഒരു മോശപ്പെട്ട സഭയാണെന്നാണല്ലൊ നിങ്ങളുടെ വിചാരം. ഈ മോശപ്പെട്ട സഭയിൽ നിങ്ങളുടെ കൂട്ടത്തിൽനിന്ന പ്രതിവൎഷം എത്ര ആയിരം ജനങ്ങൾ ചേരുന്നുണ്ടെന്ന നിങ്ങൾക്കു നിശ്ചയമുണ്ടല്ലൊ?. ആംഗ്ലിക്കൻ സഭക്കു കൈവെപ്പില്ലെന്നും ആവശ്യമുള്ള പല ആചാരങ്ങളെയും ആസ്സഭ നിന്ദിക്കുന്നുണ്ടെന്നും മറ്റുമുള്ള കാരണങ്ങളാൽ ഇംഗ്ലണ്ടിലെ പല മഹാന്മാരും ഇപ്പൊൾ റോമ്മാമതാനുസാരികളായിരിക്കയാണല്ലൊ. ലോർഡ് ഹാലിഫാക്സ എന്ന മഹാൻ ഇൗയിടെയാണല്ലൊ പ്രൊട്ടസ്റ്റന്റ് മതം പരസ്യമായി ഉപേക്ഷിച്ചതു. റോമ്മാസഭയും സുറിയാനിസഭയും തമ്മിൽ പല സംഗതികളിലും യോജിപ്പുള്ളതാകയാൽ നിങ്ങൾ തീരെ നിസ്സാരമായി വിചാരിക്കുന്ന സുറിയാനി സഭയിലും ഏതാണ്ടൊക്കെ ഗുണമുണ്ടെന്ന വിചാരിച്ച നിങ്ങൾ സമാധാനപ്പെടേണ്ടതാണ.

സുറിയാനി സഭയിൽ അടുത്തകാലത്തു ഒരു ഭിന്നതയുണ്ടായതു നിങ്ങളുടെ പരിശ്രമത്തിൻെറ ഫലമാണെന്നു നിങ്ങൾക്കു അറിയാമല്ലോ. ആ 'നവീകരണകാർ' ദൃഢാത്മമായ അടിസ്ഥാനത്തിൽനിന്നു തെറ്റിയതിനാൽ വിശ്വാസാചാരങ്ങളിൽ യാതൊരു നിശ്ചയവുംകൂടാതെ കിടന്നുകുഴങ്ങുന്നതു കണ്ടിട്ടെങ്കിലും നിങ്ങൾക്കു കരുണതോന്നേണ്ടതാണു. സുറിയാനിസഭക്കു വലിയ ഉപകാരം ചെയ്യാമെന്നുള്ള ഭാവത്തിൽ അവരെ കലഹിപ്പിക്കുന്നതു ഹൃദയങ്ങളെ പരിശോധിക്കുന്ന ദൈവം ക്ഷമിക്കുന്നതല്ലല്ലോ?.

നിങ്ങൾമുഖാന്തരം നടത്തുന്ന വിദ്യാഭ്യാസത്തെക്കുറിച്ചും അല്പം പറയാനുണ്ടു. വിദ്യാഭ്യാസത്തിൻെറ കൂട്ടത്തിൽ മതസംഗതികളേയും കുത്തിച്ചെലുത്താൻ നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ അതുകഷ്ടമാണു. ഇപ്പോൾ ഈ വിചാരം നിങ്ങളിൽ അധികം ഇല്ലായിരിക്കാമെങ്കിലും, ഒരുകാലത്തു നിങ്ങൾ ഈവിധം പ്രവൃത്തിച്ചിട്ടുണ്ടെന്നു തീൎച്ചയാണു. ഈ പ്രവൃത്തികൊണ്ടും പണം കൊടുത്തും നിങ്ങൾ ഞങ്ങളിൽ ചിലരെ വശീകരിച്ചിട്ടുണ്ടെന്നു നിങ്ങൾക്കു നിശ്ചയമുള്ളതാണല്ലോ. ഈവക ഉപകാരങ്ങൾ ഇനി നിങ്ങൾ ഞങ്ങൾക്കു ചെയ്യേണ്ട ആവശ്യമില്ല- ഞങ്ങൾ നിവൃത്തിയുള്ളടത്തോളം മിഷ്യനെ ആശ്രയിക്കാതെ കഴിക്കണമെന്നുതന്നെയാണു വിചാരിക്കുന്നതു. ഞങ്ങൾക്കു സ്വന്തമായി ഒരു ഹൈസ്കൂളും പല മിഡിൽ സ്കൂളുകളും ഉള്ളതുകൊണ്ടു ഇംഗ്ലീഷ വിദ്യാഭ്യാസവിഷയത്തിൽ നിങ്ങളെ ഇനി ആശ്രയിച്ചേകഴിയൂ എന്നില്ല. ഞങ്ങളിൽ വല്ലവരും നിങ്ങളുടെ സ്കൂളുകളിൽ പഠിക്കാൻ വരുന്നുണ്ടെങ്കിൽ അവരെ ഇംഗ്ലീഷ് ഭാഷ പഠിപ്പിക്കയല്ലാതെ ആംഗ്ലിക്കൻ മതാചാരങ്ങളെ പഠിപ്പിക്കാൻ നിങ്ങൾ ഉത്സാഹിക്കരുതെന്നു അപേക്ഷ. ആ ഒരുപകാരം നിങ്ങൾ കുറച്ചുചെയ്താൽ മതി. നിങ്ങൾ ചെയ്തടത്തോളം ദോഷം മിക്കവാറും നീക്കാൻ നിവൃത്തിയില്ലാതെയാണല്ലോ ഇരിക്കുന്നതു. വിദ്യാഭ്യാസവിഷയത്തിൽ, ഒരു മിഷ്യനറിയായ ഡാക്ടർ മില്ലറിനേയും അദ്ദേഹത്തിൻെറ കൂട്ടുകാരേയും നിങ്ങൾ അനുകരിക്കുന്നതു ഞങ്ങൾക്കു സന്തോഷമാണു. മതവിഷയമായി അവർ പൊതുവെയാണു സംസാരിക്കാറുള്ളതു. അല്ലാതെ കന്യകമറിയാമ്മിനെ ദൈവമാതാവെന്നു വിളിക്കുന്നതു തെറ്റെന്നോ മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു അനാവശ്യമെന്നോ ഡാക്ടർ മില്ലർ ഒരിക്കലെങ്കിലും പറഞ്ഞതായി നിങ്ങൾ കേട്ടിട്ടുണ്ടായിരിക്കയില്ലല്ലോ.

ഞങ്ങളുടെ സഭവകയായി ഒരു പത്രം ഇല്ലാതിരുന്ന കാലത്തു നിങ്ങൾ ഞങ്ങളുടെ ഇടയിലുള്ള പലമാന്യന്മാരെയും ഞങ്ങളുടെ വിശ്വാസാചാരങ്ങളെയും മലയാളമിത്രംവഴിയായി പുഛിച്ചുപോന്നിരുന്ന വിവരം നിങ്ങൾക്കു ഓൎമ്മയുള്ളതാണല്ലോ. മലയാളമിത്രത്തിൻെറ ഫയൽ പരിശോധിച്ചാൽ ഇതിനു പല ദൃഷ്ടാന്തങ്ങളും കാണുന്നതാണെങ്കിലും, തല്ക്കാലം ഓൎമ്മയുള്ള ഒന്നു മാത്രം പറയാം. ഏതോ ഒരുപള്ളിയിൽ പെരുന്നാൾദിവസം ഞങ്ങളുടെപട്ടക്കാർവള്ളക്കടവിൽ വള്ളക്കാർ ചക്രം തെണ്ടിനടക്കുന്നതുപോലെ നടന്നതായി നിങ്ങളുടെ ഒരുപാരദേശിമിത്രത്തിൽ എഴുതിട്ടുണ്ടായിരുന്നല്ലോ- ഒരു സമുദാ

യത്തെ അന്യായമായി വേദനപ്പെടുത്തുന്നവയായ ഈ വകപ്രയോഗങ്ങൾ ക്രിസ്ത്യാനികൾക്കു ചേൎന്നവയാണൊ എന്നു നിങ്ങൾ ആലോചിക്കണം. ഭാഗ്യവശാൽ ഈ ഇടവകപ്പത്രിക ഉത്ഭവിക്കുകയും നിങ്ങളുടെ തോന്ന്യാസങ്ങൾക്കു തക്കതായ മറുപടി പറയാൻ ആരംഭിക്കുകയും ചെയ്തതുമുതൽ നിങ്ങൾക്കു വാതം കോച്ചാൻ തരമില്ലാതായിട്ടുണ്ടല്ലൊ. അതുകൊണ്ടു അക്കാൎയ്യം വിസ്തരിക്കുന്നില്ല. മാന്യന്മാരെ! നമുക്കു സഹോദരത്വപ്രവൎത്തിക്കാം. നിങ്ങളെ വശീകരിച്ചു ഞങ്ങളുടെസഭയിൽ ചേൎക്കണമെന്നു ഞങ്ങൾക്കു അശേഷം ആഗ്രഹമില്ല. അതുപോലെതന്നെ നിങ്ങൾക്കും തോന്നിയാൽ പിന്നെ നാം തമ്മിലുള്ള ബന്ധുത്വത്തിനു യാതൊരു പ്രതിബന്ധവുമില്ല. നിങ്ങൾ ഞങ്ങളുടെ സഭക്കു ചില ഉപകാരങ്ങൾ ചെയ്തുതന്നിട്ടുള്ളതു ഞങ്ങൾ തീരെ വിസ്മരിക്കുന്നില്ല. അതുപോലെതന്നെ ഞങ്ങൾ നിങ്ങൾക്കു ചെയ്തിട്ടുള്ള ഉപകാരവും നിങ്ങൾ മറക്കരുതു.

ഭേസ്ത്രുദാസ്.

~~~~~~~~~~

## മാർ ദീവന്നാസ്യോസ് ജൂബിലി സ്മാരകം.

മലങ്കരയുള്ള നമ്മുടെ സഭയെ മല്ലന്മാരായ ശത്രുക്കളുടെ വലകളിൽനിന്നു ത്രാണനം ചെയ്യും ഒരു വിശുദ്ധ മേല്പട്ടക്കാരന്റെയും ഒരു വാത്സല്യപിതാവിന്റെയും നിലയിൽ ഇന്നേയോളവും നമ്മെ പരിപാലിച്ചുവരുന്ന ദേഹവും രണ്ടാമത്തെ മാർ യാക്കൊബു ബ്യൂർദ്അനാ എന്ന വിശുദ്ധനാമത്തിന്നു സൎവ്വപ്രകാരേണയും അൎഹതയുള്ളവനുമായ ആ വന്ദ്യതിരുമേനിയെ ദൈവെഷ്ടപ്രകാരം ആ ചാൎയ്യവേലക്കു വിളിക്കപ്പെട്ടിട്ടു അമ്പതു വത്സരം തികയുന്ന ആ അവസരത്തെ മലങ്കര മുഴുവനും ഉത്സവമായി കൊണ്ടാടണമെന്നും തിരുമേനിയുടെ ദീൎഘായുസ്സിനുവേണ്ടി സൎവ്വശക്തനോടു വിശേഷാൽ പ്രാൎത്ഥിക്കണമെന്നും തിരുമേനിയുടെ സ്മരണയെ എന്നും നിലനിൎത്തത്തക്കവണ്ണം ഒരു സ്മാരകം ഏൎപ്പെടുത്തണമെന്നും മലങ്കര മഹാ ജനസഭ നിശ്ചയിച്ചിരിക്കുന്ന വിവരം എല്ലാവരും അറിഞ്ഞിരിപ്പാൻ ന്യായമുണ്ടല്ലൊ. സ്മാരകത്തിന്നായി ഒരു ധനശേഖരം ഏൎപ്പെടുത്തുന്നതുകൊണ്ടു പണത്തിന്റെ തുക അറിഞ്ഞതിന്റെ ശേഷമെ സ്മാരക സ്വരൂപത്തെപ്പററി ആലൊചിച്ചിട്ടു ആവശ്യമുള്ളൂ എന്നാണല്ലൊ തീൎച്ചയാക്കിയിരിക്കുന്നതു. സ്മാരകസ്വരൂപത്തെപ്പററി പല ഭിന്നാഭിപ്രായങ്ങൾ ഉണ്ടാകുമെന്നുള്ളതു നിൎവ്വിവാദമാണ. അതുകൊണ്ടു ഈ വിഷയത്തിൽ ഒരുവലിയ സംഖ്യ നിഷ്പ്രയാസേന നമ്മുടെ വന്ദ്യതിരുമേനിയുടെ വാത്സല്യഭാജനങ്ങളായ ആത്മിക പുത്രന്മാർ ഒട്ടും മടിക്കുടാതെ സത്യസ്നേഹത്തോടെ വരിയിട്ടു ശേഖരിക്കുമെന്നുള്ള ഉത്തമവിശ്വാസത്തോടു കൂടി അവരവർ തങ്ങൾക്കുള്ള അഭിപ്രായങ്ങളെ പത്രിക മുഖെന വെളിപ്പെടുത്തുന്നതു യാതൊരുപ്രകാരത്തിലും അനാവശ്യകമായിട്ടുള്ളതല്ലെന്നു വിശ്വസിക്കുന്നു.

ഓരോപ്രകാരത്തിൽ യോഗ്യന്മാരായിട്ടുള്ളവരുടെ ഓൎമ്മയെ
~~~~~~~~~~

നിലനിൎത്തുന്നതിനു ഏൎപ്പെടുത്തപ്പെടുന്ന സ്മാരകങ്ങൾ ഇവിടങ്ങളിൽ മൂന്നുനാലു സമ്പ്രദായങ്ങളിലാണല്ലോ നാം കണ്ടുവരുന്നതു. എന്നാൽ ഇവയിൽ ഓരോന്നിനെയും പററി പൎയ്യാലോചിച്ചാൽ പ്രസ്തുത സ്മാരകം ഏതുസ്വരൂപത്തിലാണ ഏൎപ്പെടുത്തേണ്ടതെന്നു നമുക്കു എളുപ്പത്തിൽ അനുമാനിക്കാമെന്നു തോന്നുന്നു.

ഒന്നാമതായി അധികം ധനവ്യയമുള്ള ബിംബപ്രതിഷ്ഠയെപ്പററി ആലോചിക്കാം. സ്മരിക്കപ്പെടേണ്ടുന്ന ആളുടെ സ്വരൂപം ഈഷൽ ഭേദമെന്നിയെ വിശേഷപ്പെട്ട ഒരു ലോഹംകൊണ്ടു വാൎത്തു എല്ലാവരും കാണ്മത്തക്കവണ്ണം ഒരു പൊതുസ്ഥലത്തു അതിനെ പ്രതിഷ്ഠിക്കണം. ഇങ്ങനെ ചെയ്യുന്നതുകൊണ്ടുണ്ടാകാവുന്ന ഗുണാഗുണങ്ങളെപ്പററി ചിന്തിച്ചാൽ ഈ ഏൎപ്പാടു മിക്കവാറും ദോഷഫലത്തെയാണ ഉണ്ടാക്കിത്തീൎക്കുന്നതെന്നു നമുക്കറിയാം. ഒരു വൈദിക മേലദ്ധ്യക്ഷന്റെ ബിംബത്തെ നാനാജാതിക്കാരുടെ മദ്ധ്യെ പ്രതിഷ്ഠിക്കുന്നതു യുക്തമല്ലാ അതിനാൽ മലങ്കരയുള്ള നമ്മുടെ സമുദായത്തിന്റെ ഒരു പൊതുസ്ഥലത്താണ അതു പ്രതിഷ്ഠിക്കേണ്ടതെന്നുള്ളതിനു സംശയമില്ലല്ലോ. അങ്ങനെ ഒരു സ്ഥലത്തു നമ്മുടെ വന്ദ്യ തിരുമേനിയുടെ ബിംബത്തെ പ്രതിഷ്ഠിച്ചു എന്നു വന്നാൽ നമ്മുടെ സഭയിലുൾപ്പെട്ട പല ബുദ്ധിഹീനന്മാരും ഗുരുഭക്തന്മാരുമായിട്ടുള്ള സാധുജനങ്ങൾ തിരുമേനിയുടെ ബിംബം അവൎക്കു ദൃഷ്ടിഗോചരമായാൽ തൽക്ഷണം അതിനെ വണങ്ങി എന്നുവരുന്നതു സഹജമാണ അതുകൊണ്ടു ഈ ഏൎപ്പാടു ക്രമേണ ചിലരുടെ ഇടയിൽ വിഗ്രഹാരാധന പോലെ ആയിത്തീരാവുന്നതാകുമെന്നുള്ളതു സംശയമററ സംഗതിയാണ. അതിനാൽ ബിംബപ്രതിഷ്ഠ സ്വീകാരമല്ലെന്നു സ്പഷ്ടമായി തെളിയുന്നു.

ഇനി വിദ്യാഭ്യാസ പ്രോത്സാഹവിഷയത്തിലുള്ള സ്മാരകങ്ങളെക്കുറിച്ചാലോചിക്കാം. ഈ ഇനത്തിൽ മെഡൽ, (മുദ്ര) സ്കോളർഷിപ്പ്, (വിദ്യാൎത്ഥികൾക്കുള്ള സഹായധനം) ലൈബ്രറി, (വായനശാല) ഇങ്ങനെ മൂന്നു തരങ്ങളുണ്ടു. ഇവ മൂന്നും വിദ്യാഭ്യാസത്തിൽ ജനങ്ങൾക്കു അഭിരുചിയെ ഉണ്ടാക്കിത്തീൎക്കുന്നതിനും അതിനെ പ്രചാരപ്പെടുത്തുന്നതിനു സജ്ജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനും ഉപയുക്തങ്ങളാകകൊണ്ടും നമ്മുടെ ഇടയിൽ വിദ്യാഭ്യാസ വൎദ്ധനവിനു വേണ്ടി ചെയ്തിട്ടുള്ള ഒരു മുഖ്യ ഏൎപ്പാടിൽ നമ്മുടെ വന്ദ്യതിരുമേനിയുടെ നാമം തന്നെ ഒരുസ്മാരകമായി വിളങ്ങിക്കൊണ്ടിരിക്കുന്നതുകൊണ്ടും ഇവയെപ്പററി തല്ക്കാലം ആലോചിക്കണമെന്നു തോന്നുന്നില്ല.

മേൽ വിവരിച്ചിട്ടുള്ള പലതര സ്മാരകങ്ങൾ ആവശ്യകങ്ങളുല്ലെന്നു മാത്രം പ്രസ്താവിച്ചു കാൎയ്യം അവസാനിപ്പിച്ചാൽ പോരല്ലോ. ഇവകളെക്കാൾ ഫലപ്രദമായ ഒരു സ്മാരകം ഏതെന്നു ഇനി നാം ആലോചിക്കണം.

ഒരുമഹാനെക്കുറിച്ചുള്ള സ്മരണയെ നിലനിൎത്തുന്നതിനുള്ള സ്മാരകം ആ മഹാന്റെ സ്വഭാവത്തിനനുസരിച്ചുള്ള പ്രവൃത്തികൾ മൂലമായാലെ ഉദ്ദേശ്യസിദ്ധിക്കനുകൂലമായി പരിണമിക്കയുള്ളു. സ്മാര

കസ്വരൂപംകൊണ്ടു സ്മരിക്കപ്പെടുന്നാളുടെ സ്വഭാവത്തെയും പററിയുള്ള ജ്ഞാനം ജനസാമാന്യത്തിനു സിദ്ധിക്കുന്നതിനു നല്ല ഏനമുണ്ടു. ഒരാൾ എല്ലാസംഗതികൾകൊണ്ടും മററുള്ളവരാൽ പൂജിക്കപ്പെടുവാൻ തക്കയോഗ്യനാണെന്നുവരുകിൽ അദ്ദേഹത്തിന്റെ സത്സ്വഭാവങ്ങളിലുവെച്ചു ഏതാണു മുന്നിട്ടുനിൽക്കുന്നതെന്നു വേണം നാം ആലോചിക്കാൻ. എന്നിട്ടു അതിനെ അനുസരിച്ചു എന്തെങ്കിലും പ്രവൃത്തിക്കണം.

ഇതെല്ലാം ആലോചിക്കുമ്പോൾ പ്രസ്തുത സ്മാരകം സാധുസംരക്ഷണാൎത്ഥമായുള്ള ഏതെങ്കിലും ഏൎപ്പാടുകളിൽ പ്രദൎശിക്കണമെന്നാണു ഇവിടെ അഭിപ്രായപ്പെടുവാൻ ന്യായമുള്ളതു. ഇനി ഈ വിഷയത്തിൽ അധികം കൂടാതെയും സൌകൎയ്യമായിട്ടും ഉള്ള ഒരു ഏൎപ്പാടു ഏതാണെന്നാലോചിക്കാം.

നമ്മുടെ വന്ദ്യതിരുമേനിയുടെ അത്യുത്സാഹത്താലും നിരന്തരമായ പരിശ്രമത്താലും വിദ്യാഭ്യാസ വിഷയത്തിൽ ഒരു വലിയ സംഖ്യ വ്യയം ചെയ്യുന്നതിനു നമുക്കു അധിക പ്രയാസമില്ലെന്നുള്ളതു ഇയ്യിടെ കഴിഞ്ഞ ഷോടതികൊണ്ടറിയാമല്ലോ. ഈ ഷോടതിയിൽ സമ്മാനാൎഹന്മാരായിട്ടുള്ള ധൎമ്മിഷ്ഠന്മാരിൽ നിന്നു ലഭിക്കുന്ന ഒരു അല്പസംഖ്യകൊണ്ടു ഒരു അനാഥശാല സ്ഥാപിക്കണമെന്നു തിരുമേനി ആലോചിച്ചിട്ടുണ്ടെന്നുള്ള വിവരം ഏറക്കുറയ ആളുകൾ അറിഞ്ഞിരിപ്പാൻ ഇടയുണ്ടല്ലോ. തിരുമേനിയുടെ ഈ ഉദ്ദേശ്യംകൊണ്ടു തന്നെ തിരുമേനിയുടെ ആഗ്രഹം ഇന്നതാണെന്നു നമുക്കു നിഷ്പ്രയാസേന ഗ്രഹിക്കാവുന്നതാണു. അതുകൊണ്ടു ഷോടതി സംബന്ധിച്ചു സൌജന്യമായി കിട്ടുന്നപണവും ഇപ്പോൾ നിശ്ചയിച്ചിട്ടുള്ള പിരിവുകൊണ്ടു ഉണ്ടാകുന്ന പണവും ആകത്തുകയാക്കി ഒരു അനാഥശാല തിരുമേനിയുടെ നാമത്തിൽ സ്ഥാപിക്കുന്നതിൽപരം വിശേഷമായിട്ടുള്ള മറെറാരു സ്മാരകമില്ലെന്നാണു തോന്നുന്നതു. വിശേഷിച്ചും ഈ സ്മാരകത്തിനു മററുള്ളവയെക്കാൾ ഒരു വിശേഷവും കൂടെയുണ്ടു. അനാഥപൈതങ്ങളെ പോററി രക്ഷിക്കയാണല്ലോ അനാഥശാലകൊണ്ടുള്ള പ്രയോജനം. കാലക്രമേണ ഈ അനാഥശാലയിൽ നിന്നു സമുദായത്തിനു ഒരു വലിയ മുതലെടുപ്പുണ്ടാകുന്നതിനു എളുപ്പമുണ്ടു. വേറെ പലസ്ഥലങ്ങളിലും കണ്ടുവരുന്നപ്രകാരം അനാഥശാലയോടു ചേൎന്നു ഒരു കൈത്തൊഴിൽ ശാലയും ഏൎപ്പെടുത്തണം. പ്രായം തികഞ്ഞുവരുന്ന പൈതങ്ങളെ കൈത്തൊഴിൽശാലയിൽ വേലക്കാരായി നിയമിക്കയും തന്മൂലം പലതര കൈത്തൊഴിലുകളിലും അവർ നിപുണന്മാരായിത്തീരുകയും ചെയ്യുകാം. അങ്ങനെ വരുമ്പോൾ അവരെകൊണ്ടു സമുദായത്തിനു വലിയലാഭം ഉണ്ടാകുമല്ലോ. ഇതെല്ലാംകൊണ്ടും നമ്മുടെ വന്ദ്യതിരുമേനിയുടെ സ്മാരകം ഒരു അനാഥശാലയായി രൂപപ്പെടണമെന്നാണു ഞാൻ താഴ്മയോടുകൂടി അഭിപ്രായപ്പെടുന്നതു. തിരുമേനിക്കും ഇതിൽപരം സന്തോഷജനകമായ മറെറാരു ആഗ്രഹം ഉണ്ടോയെന്നുള്ളതും സംശയമാണു. അതല്ലാതെ സ്മാരകം സ്മാരകം എന്നു കേൾക്കുമ്പോഴക്കു മെഡൽ സ്കോളർഷിപ്പ് എ

ന്നു തീൎത്തു വിശ്വസിച്ചാടി എത്തുന്ന ഒരുവകക്കാരുടെ അഭിപ്രായത്തിന്നു ജനസാമാന്യം ചെവി കൊടുക്കണമെങ്കിൽ നല്ലവണ്ണം ആലോചിച്ചിട്ടുവേണമെന്നുള്ള അപേക്ഷയോടും എന്റെ ഈ അഭിപ്രായത്തെ കുറിച്ചു മാന്യന്മാൎക്കുള്ള അഭിപ്രായം പത്രികമുഖേന പ്രസ്താവിച്ചു കാണണമെന്നുള്ള ആഗ്രഹത്തോടുംകൂടി തല്ക്കാലം ഇവിടെ പൎയ്യവസാനിപ്പിച്ചുകൊള്ളുന്നു.

ഒരു സ്വാമിഭക്തൻ.

---

## ഒരു ധ്യാനം.

"സന്ധ്യയും ഉഷസ്സും ഉണ്ടായി ഒന്നാം ദിവസം" (ആദ്യ. ൧: ൫)

ആദ്യം തന്നെയും ഇങ്ങിനെ ആയിരുന്നുവോ? പ്രകാശവും ഇരുളും രണ്ടും ഉണ്ടായോ? അങ്ങിനെ എങ്കിൽ എന്റെ കാൎയ്യത്തിലും അതിശയിപ്പാനില്ല; ഇനിക്കും ഐശ്വൎയ്യം എന്ന പ്രകാശവും ആപത്തു എന്ന ഇരുളും ഉണ്ടാകാം. എന്റെ ആത്മകാൎയ്യങ്ങളിൽ തന്നെയും എപ്പോഴും ഉച്ചനേരത്തുള്ള വെട്ടംപോലെ ഇരിക്കയില്ല. എന്റെ മുമ്പിലത്തെ സന്തോഷങ്ങൾ പൊയ്പ്പോയതിനെക്കുറിച്ചു ദുഃഖിപ്പാനും എന്റെ പ്രിയനെ ഇരുട്ടിൽ അന്വേഷിപ്പാനും ഇടയാകാം. ഈ കാൎയ്യത്തിൽ ഞാൻതന്നെയല്ല, പിന്നെയോ കൎത്താവിനാൽ പ്രിയപ്പെട്ട എല്ലാവരും ശിക്ഷയും കരുണയും, പരീക്ഷയും വിടുതലും, ദുഃഖവും സന്തോഷവും സമ്മിശ്രമായി അനുഭവിച്ചിട്ടുണ്ടു. "അവിടെ രാത്രി ഇല്ല" എന്നു എഴുതപ്പെട്ടിരിക്കുന്നസ്ഥലത്തു എത്തുവോളം ആത്മസൃഷ്ടിയിൽ ആയാലും പ്രകൃത സൃഷ്ടിയിൽ ആയാലും രാവും പകലും ഒഴിഞ്ഞുപോകയില്ല എന്നുള്ളതു ദൈവവിചാരണയിലെ ചട്ടംകെട്ടുകളിൽ ഒന്നാകുന്നു. നമ്മുടെ സ്വൎഗ്ഗസ്ഥനായ പിതാവു നിശ്ചയിച്ചിട്ടുള്ളതു ബുദ്ധിയും നന്മയുമാകുന്നു.

എന്നാൽ എന്റെ ആത്മാവെ, നീ ചെയ്യേണ്ടതു എന്താകുന്നു? മുന്നമെതന്നെ, ഈ ദൈവിക ചട്ടംകെട്ടിനോടു തൃപ്തിയായി കൎത്താവിന്റെ കയ്യിൽനിന്നു യോബിനോടുകൂടെ നന്മ എന്നപോലെ തിന്മയും കൈക്കൊള്ളുന്നതിനു മനസ്സുള്ളവനായിരിപ്പാൻ പഠിക്ക. പിന്നാലെ സന്ധ്യയുടെയും ഉഷസ്സിന്റെയും സമയങ്ങളിൽ സന്തോഷിപ്പാനും അഭ്യസിക്ക. സന്തോഷത്തിന്റെ സൂൎയ്യൻ ഉദിക്കുമ്പോഴും സന്ധ്യയുടെ മൂടൽ ഉണ്ടാകുമ്പോഴും കൎത്താവിനെ സ്തുതിക്ക. സൂൎയ്യോദയത്തിങ്കലും അസ്തമനത്തിങ്കലും ഭംഗി ഉണ്ടു; അതിനെക്കുറിച്ചു കൎത്താവിനെ മഹത്വപ്പെടുത്തുക. ദീപൽ പക്ഷിയെപോലെ ഇരുട്ടിലും പാടുക. രാത്രിയും, പകൽപോലെ ഉപകാരമുള്ളതാകുന്നു എന്നു വിശ്വസിക്ക. കൃപയുടെ മഞ്ഞുതുള്ളികൾ ദുഃഖത്തിന്റെ രാത്രിയിൽ ധാരാളമായി പൊഴിയുന്നു. വാഗ്ദത്തത്തിന്റെ നക്ഷത്രങ്ങൾ വേദനയിന്റെ ഇരുട്ടിൽ മഹത്വത്തോടെ പ്രകാശിക്കുന്നു. ഉണ്ടാകുന്ന എല്ലാ മാറ്റങ്ങളിലും കൎത്താവിനെ തുടൎന്നു സേവിച്ചുകൊള്ളുക. പകലിൽ വേല എന്നിരുന്നാൽ രാത്രിയിൽ കാവൽ എന്നിരിക്കട്ടെ. എല്ലാസമയത്തിനും അതാതിന്റെ മുറ ഉണ്ടു. കൎത്താവു, പെട്ടെന്നു തന്റെ മഹത്വത്തിൽ കാണപ്പെടുന്നതുവരെ തന്റെ വേലക്കാരനെപോലെ നിന്റെ വിധിയിൽ തുടൎന്നുകൊള്ളുന്നവനായിരിക്ക. എന്റെ ആത്മാവെ നിന്റെ വാൎദ്ധക്യത്തിന്റെയും മരണത്തിന്റെയും സന്ധ്യ അടുത്തുവരുന്നു, ഭയപ്പെടേണ്ടാ, എന്തെന്നാൽ അതു പകലിന്റെ അംശം അത്രെ. ഞാൻ "അവനെ എല്ലാനാളും മറെക്കും" എന്നു കൎത്താവു പറഞ്ഞിരിക്കുന്നു.

തീൎച്ചക്കു— "സന്ധ്യയും ഉഷസ്സും" എന്നല്ലാതെ ഇന്നു ചിലമനിഷ്യന്മാൎക്കു പറകയും ആചരിക്കയും ചെയ്യുന്നതുപോലെ ഉഷസ്സും സന്ധ്യയും അല്ലെന്നും ഓൎക്കേണ്ടതാകുന്നു.

---

## സൂചന.

ഒരു മുടക്കു— കുമരകത്തു യാക്കോബായ സുറിയാനിപള്ളിയിൽ കൂടിവരുന്ന പാലപ്പറമ്പിൽ പോത്തൻ എന്നവൻ തന്റെ മകളെ റോമ്മാ സഭയിൽ കല്യാണം ചെയ്തുകൊടുപ്പാൻപോകുന്ന വിവരം ടി. പള്ളിവികാരിക്കു അറിവു കിട്ടി ഉടനെ പോത്തനെ വരുത്തി കല്യാണകാൎയ്യം വിരോധിക്കയും മശിഹാതമ്പുരാന്റെ ദൈവത്വം

മനുഷ്യത്വം ത്രിത്വത്തിലുള്ള വിശ്വാസം ഇത്യാദികളിൽ റോമ്മാക്കാർക്കുള്ള വിശ്വാസവിശേഷങ്ങളെക്കുറിച്ചും മറ്റും ദൂഷണഭാഷികയും ഇതുസംബന്ധമായി പിതാക്കന്മാരുടെ വിശ്വാസത്തെയും സഭാചട്ടങ്ങളേയും കുറിച്ചു രണ്ടു ഞായറാഴ്ച പള്ളിയിൽ പ്രസംഗിക്കയും ചെയ്യുമാറെ ടി. പോത്തൻ ഇതൊന്നും കൂട്ടാക്കാതെ തന്റെ മകളെ കല്യാണം ചെയ്യിച്ചു. ഉടൻതന്നെ ഈ വിവരം വികാരി മേലാവിലേക്കു എഴുതി അയച്ചു. അവിടെനിന്നും പിതാക്കന്മാരേയും സഭയുടെ ശട്ടംകെട്ടുകളേയും നിഷേധിച്ചു ഈ പ്രവൃത്തി ചെയ്യുവനെ കുടുംബസഹിതം പതിമേഹറദവും ഇതിൽ സംബന്ധിച്ചവരെക്കൊണ്ടു ചില പ്രായശ്ചിത്തങ്ങൾ മാത്രം ചെയ്യിക്കേണമെന്നും നിശ്ചയിച്ചു എഴുതിവന്നിട്ടുള്ള മുടക്കുകല്പന ൨൯-ാം നു- ഞായറാഴ്ച പള്ളിയിൽ പ്രസ്താവിച്ചിരിക്കുന്നു.

എന്നൊരു കേൾവിക്കാരൻ.

---

# നോട്ടീസു

ചെങ്ങന്നൂർ പള്ളി ഇടവക ജനങ്ങൾ അറിവാൻ എഴുതുന്ന പരസ്യം.

മലങ്കര യാക്കോബായ സുറിയാനി സഭയുടെ വിശ്വാസാചാരങ്ങൾക്കായി സ്ഥാപിക്കപ്പെട്ടും ഉപയോഗപ്പെടുത്തിയും വരുന്ന ചെങ്ങന്നൂർപള്ളിയിൽ കുറച്ചുകാലമായി മാക്കയ്യാൻപാമ്പിൽ യൌസേപ്പുകത്തനാർ മുതൽപേരുടെ ദുരാലോചനയാൽ അടിസ്ഥാന ഉദ്ദേശങ്ങൾക്കു വിപരീതമായ നവീകരണ ദുരുപദേശങ്ങളെ പ്രവേശിപ്പിക്കയും പള്ളിമുതൽ നഷ്ടപ്പെടുത്തുകയും യാക്കോബായ ഉപദേശാചാരപ്രകാരമുള്ള നടപടികൾക്കു മാത്രം പള്ളിയും സ്വത്തുകളും ഉപയോഗപ്പെടുത്തുന്നതിനു തടസ്സങ്ങൾ നേരിടുവിക്കയും ചെയ്തിരിക്കുന്നതിനാൽ മതവിപരീതികളെ പള്ളിയിൽനിന്നു വിടർത്തുന്നതിനു സിവിൽവ്യവഹാരം ചെയ്യേണ്ടിയിരിക്കുന്ന അതിനും പള്ളിമുതൽ എടുത്തു ചിലവു ചെയ്തു പള്ളികാര്യം അന്വേഷിക്കുന്നതിനും യോഗത്തിന്റെ പ്രതിപുരുഷന്മാരും കൈക്കാരും ട്രസ്റ്റികളുമായി ഒന്നോ അധികമൊ ആളുകളെ തിരഞ്ഞെടുക്കുന്നതിനു ൧൦൬൯-ാണ്ടു ഇടവമാസം ൨൫-ാം നു- തിങ്കളാഴ്ച പകൽ ൧൨- മണിക്കു ചെങ്ങന്നൂർ പള്ളിയിൽവച്ചു ടി- പള്ളി ഇടവകക്കാരുടെ ഒരു പൊതുയോഗം കൂടണമെന്നു നിശ്ചയിച്ചു വിവരം പള്ളിയിൽ വിളിച്ചുപറകയും മുറികൾതോറും ചീട്ടയച്ചു ശട്ടംകെട്ടുകയും ചെയ്തിരിക്കുന്നതിനു പുറമെ പത്രമൂലമെനെയും പ്രസിദ്ധപ്പെടുത്തുന്നു.

അതിനാൽ ടി- പള്ളിഇടവകയിൽ എവരും മേൽപ്പറഞ്ഞ സ്ഥലത്തും സമയത്തും ഹാജരായിരിക്കണമെന്നു ഇതിനാൽ പരസ്യപ്പെടുത്തുന്നു.

വികാരി താമരപ്പള്ളിൽ അബ്രാഹാം കത്തനാർ.
൧൦൬൯- മേടം ൨൪-ാം നു-

---

## പരസ്യം.

ഇടവകപ്പത്രിക ആവശ്യമില്ലാത്ത പക്ഷം പത്രവരി മുഴുവനും അടയ്ക്കാതെ ആവശ്യമില്ലെന്നും മറ്റും എഴുതി മടക്കി അയച്ചാൽ ഇവിടെ സ്വീകരിക്കയില്ലെന്നു മാത്രമല്ല വരിപ്പണം അടച്ചുതീർക്കുന്നതുവരെ പത്രം സ്വീകരിച്ചതായി വിചാരിക്കുന്നതാണെന്നും ഇതിനാൽ അറിയിക്കുന്നു. വരിക്കാർക്കു പത്രം ശരിയായികിട്ടുന്നില്ലെങ്കിൽ ഉടനെ മാനേജരെ അറിയിക്കേണ്ടതുമാണ.

എന്ന മാനേജർ.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | | | | |
|---|---|---|---|---|
| വേളൂർ പുളിക്കത്ര കത്താക്കൊ ഉതുപ്പ | | | | |
| കായംകുളം കൊട്ടക്കാട്ടു ചെറിയ | ,, | ൩ | ൦ | ൦ |
| ,, കളീക്കൽ കൊച്ചുകുഞ്ഞ | ,, | ൧ | ൦ | ൦ |
| ,, പള്ളിത്തോട്ടത്തു കോശിമത്തായി | ,, | ൦ | ൨൮ | ൦ |
| ,, ബ. പള്ളിയോഗം | ,, | ൧ | ൦ | ൦ |
| ,, ചക്കാലയിൽ കൊച്ചുകുഞ്ഞൻ | ,, | ൧ | ൧൪ | ൦ |
| ,, പള്ളിക്കടവിൽ ഗീവറുഗീസ | ,, | ൧ | ൧൪ | ൦ |
| ,, ജൗളിവ്യാപാരം ചക്കരത്തിൽ ഗീവറുഗീസ | ,, | ൦ | ൧൦ | ൮ |
| ,, വടക്കേതലക്കൽ കൊച്ചുകോശി | ,, | ൧ | ൧൪ | ൦ |
| ,, കെ. ഐ. വറുഗീസ | ,, | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ ബ. പള്ളിയോഗം | ,, | ൧ | ൦ | ൦ |
| ,, പൂവത്തൂർ കൊച്ചുചാക്കൊ | | ൨ | ൨൬ | ൦ |
| ,, വയലിപ്പറമ്പത്തു യോഹന്നാൻ | ,, | ൨ | ൦ | ൦ |
| ,, പൂവത്തൂർ ബ. യാക്കോബ് കത്തനാർ | ,, | ൧ | ൧൪ | ൦ |
| തിരുവല്ല. കെ. എം. മാമ്മൻ വക്കീൽ | ,, | ൧ | ൧൩ | ൮ |
| മല്ലപ്പള്ളി കല്ലാലാത്തു കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ,, അങ്ങാടിക്കുന്നത്തിൽ പടിഞ്ഞാറെതിൽ ഇട്ടി | ,, | ൧ | ൦ | ൦ |
| ,, പറക്കാവുങ്കൽ അവരാതൊമ്മൻ | ,, | ൧ | ൧൪ | ൦ |
| മാവേലിക്കര വാക്സിനേറ്റർ പി. എം. ചാണ്ടപ്പിള്ള | ,, | ൨ | ൩ | ൦ |
| ,, പാലമൂട്ടിൽ കുഞ്ഞനാ | ,, | ൧ | ൨൮ | ൦ |
| തഴക്കര തെരുവിൽ വടക്കേതലക്കൽ നൈനാൻ | ,, | ൧ | ൧൨ | ൮ |
| ആറാട്ടുപുഴ താഴത്തേടത്തു കൊച്ചുകോശിക്കുഞ്ഞു | ,, | ൧ | ൧൪ | ൦ |
| മണക്കാട്ടു കാമ്പിശ്ശേരി വടക്കേതിൽ ഇട്ടിച്ചെറിയ കിവഗീത | ,, | ൧ | ൦ | ൦ |
| പുതിയകാവ കല്ലുംപ്രത്തു മാത്തു | ,, | ൧ | ൦ | ൦ |
| പാതിക്കാട്ടു സെറിയൻ മിഷ്യൻ ഗ്രാൻറുപള്ളിക്കൂടം | ,, | ൧ | ൦ | ൦ |
| വാദ്ധ്യാർ ചാണ്ടപ്പിള്ള | | | | |
| എടനാട്ടു കൊല്ലറെത്തു ഗീവറുഗീസ | ,, | ൧ | ൦ | ൦ |
| പുത്തൻകാവ, പുറക്കാട്ടു കുഞ്ഞുനൈനാ | ,, | ൧ | ൧൪ | ൦ |
| ,, വീട്ടിക്കപ്പറമ്പിൽ പടിഞ്ഞാറെതിൽ ഉമ്മൻ | ,, | ൧ | ൧൪ | ൦ |
| കല്ലൂപ്പാറ കല്ലൂർ ഉമ്മൻ | ,, | ൨ | ൦ | ൦ |
| ,, ചാക്കോംഭാഗം നരിക്കുഴെൽപാറെൽ പള്ളിക്കൂടം | ,, | ൧ | ൧൪ | ൦ |
| അല്ലുമുതൽ പേര | | | | |
| ,, വാഴപ്പള്ളിൽ തോമ്മാ | ,, | ൧ | ൧൪ | ൦ |
| മല്ലപ്പള്ളി വാളക്കുഴിക്കൽ. പുത്തൻപുരക്കൽ മാത്തൻ അയിപ്പ | | ൧ | ൧൪ | ൦ |
| ,, പുത്തൻപള്ളിയോഗം | | ൧ | ൧൪ | ൦ |
| ,, അങ്ങാടിക്കുന്നത്തിൽ കിഴക്കേതിൽ | ,, | ൧ | ൧൪ | ൦ |
| ചെറിയാ യോഹന്നാൻ | | | | |
| ,, ബ. പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| ,, വടശ്ശേരിലായ തോപ്പിൽ യൗസേപ്പ | | ൧ | ൧൪ | ൦ |
| | ,, | ൧ | ൧൪ | ൦ |

(തുടരും)